ട്കൂടി മനോധർമ്മം ഉപയോഗിച്ച് ഒരു നായികയുടെ കോപത്തെ വേറെ കവികൾ വർണ്ണിച്ചു ഫലിപ്പിച്ചിട്ടുണ്ടോ എന്നു സംശയമാണ്. ഈ ഗദ്യം അത്രയ്ക്ക് ആസ്വാദ്യമായിരിക്കുന്നു. ഇപ്രകാരം ലോകം മൂന്നും മറിപ്പിക്കത്തക്ക വിധം കോപാവേഗത്തോടുകൂടി പുറപ്പെട്ട ദേവി "സാക്ഷാൽ ത്രൈലോക്യനാഥപ്രണയിനി! ഗിരിരാജാത്മജേ! കൈതൊഴുന്നേൻ" ഇത്യാദി രാജാവിന്റെ ഭക്തിപൂർണ്ണമായ സ്തോത്രം കേട്ട ഉടനെതന്നെ "കണ്ണിലെ ഇളംമെയ്യേ താനേ ബലാൽ പോയൊരു കലുഷതമസ്സുമട"യായി "ഉത്പൽകാരുണ്യവാരാകരതിരകളിലാറാടി മുങ്ങിക്കുളിക്കും ചിരത്തെറ്റുള്ളും പ്രസാദശ്രീ"യെ വഹിക്കുന്നു. ഭർത്താവായ ശിവന്റെ അങ്ങനെയുള്ള ഭക്തികൊണ്ടു ശാന്തയാകാത്ത ദേവി ഭക്തമൌലിയായ ശതസോമന്റെ വാക്കു കേട്ട് അതിവേഗം പ്രസന്നയാകുകയാണല്ലോ ചെയ്യുന്നത്. ഇവിടെ മലപോലെ വന്ന ദേവിയുടെ കോപം മലർപോലെ പോയി എന്നു കാണാം. ദേവിയുടെ അതിരില്ലാത്ത ഭക്തജനവാത്സല്യത്തെ, "കണ്ണിലെ.....യൊരു" "ഉത്പൽ.........ചിരത്തെ" എന്നിങ്ങനെ അല്പം ചില പദങ്ങളെക്കൊണ്ടു കവി വെളിവാക്കിയിരിക്കുന്നതു രസകരമായിട്ടുണ്ട്. പിന്നീടു "ദമ്പത്യോഃ കലഹശ്ചൈവ പരിണാമേന കിഞ്ചന" എന്ന ലോകസ്വഭാവം അനുസരിച്ചു ദേവി ഭർത്താവിനോടു "വൻപ്രസാദം കോലു"ന്നു. ഇങ്ങനെ ഇടയിൽ അമംഗളമായി കടന്നുകൂടിയ ഒരു രംഗം പിന്നീട് അത്യന്തം ശുഭമായി പര്യവസാനിക്കുന്നു.

കവിക്കു യോഗം, തന്ത്രം മുതലായ ശാസ്ത്രങ്ങളിൽ ഉള്ള പരിചയത്തെയും വൈദഗ്ദ്ധ്യത്തെയും പ്രകാശിപ്പി

കുന്ന പല ഭാഗങ്ങളും ചെല്ലൂർനാഥോദയത്തിലുണ്ട്. ശതസോമതപോവർണ്ണനം കവിയുടെ യോഗശാസ്ത്രജ്ഞതയെ വിശദമാക്കുന്നു. ഏതാദൃശഭാഗങ്ങളിൽ നിന്നു വിവിധശാസ്ത്രജ്ഞനാണു നമ്മുടെ ഗ്രന്ഥകാരൻ എന്നു വെളിപ്പെടും.

സാഹിത്യകുശലൻ ശ്രീമാൻ ടി. കെ. കൃഷ്ണമേനോൻ അവർകൾ ബി. ഏ. വ്യാഖ്യാനാർത്ഥം എന്നെ ഏല്പിച്ചതും ഒടുവിൽ "ചെല്ലൂർനാഥോദയം പ്രബന്ധം. നമ്പ്ഡിവായ. 'കൃതമപരാധം ക്ഷന്തുമർഹന്തി സന്തഃ' ശുഭമസ്തു. വീരകേരളതമ്പുരാൻ പണ്ടാരവക ഗ്രന്ഥം, കുഞ്ഞു എഴുതിയതു" എന്നു എഴുതിയിരിക്കുന്നതും ആയ ചെല്ലൂർനാഥോദയത്തിന്റെ ഒരു കയ്യെഴുത്തു പുസ്തകമാണു് എന്റെ വ്യാഖ്യാനത്തിനു് ആശ്രയം. 'കൃതമപരാധ'വും 'പാഠവൈകല്യ'വും ധാരാളമുണ്ടായിരുന്ന ആ പുസ്തകത്തിൽ ചില അംശങ്ങൾ അപൂർണ്ണങ്ങളുമായിരുന്നു. എന്നാൽ പിന്നീടു കമ്മിറ്റിക്കാര്യാലയത്തിൽ സൂക്ഷിച്ചുവച്ചിരിക്കുന്ന ഒരു താളിയോലഗ്രന്ഥവുമായി ഒത്തുനോക്കി അപപാഠാദിദോഷങ്ങളെ പരിഹരിച്ചിട്ടുണ്ട്.

വ്യാഖ്യാനത്തിൽ മൂലത്തിന്റെ അർത്ഥം അന്വയക്രമത്തിനു പ്രതിപാദിക്കുന്നതിനും, അസാധാരണങ്ങളായ ഗുണങ്ങളേയും ദോഷങ്ങളേയും പ്രത്യേകം എടുത്തു കാണിക്കുന്നതിനും, അത്യാവശ്യം എന്നു തോന്നിയ സന്ദർഭങ്ങളിൽ ഗ്രന്ഥാന്തരങ്ങളിൽനിന്നു യുക്തങ്ങളായ ഭാഗങ്ങൾ ഉദ്ധരിച്ചു മൂലത്തിന്റെ ആശയം സുഗമമാക്കുന്നതിനും, പദപ്രയോജനം ചിന്തിക്കുന്നതിനും, നിഗൂഢഭാവങ്ങളും സാരാംശങ്ങളും പ്രകാശിപ്പിക്കുന്നതിനും ഞാൻ

സശ്രദ്ധം ശ്രമിച്ചിട്ടുണ്ട്. സർവ്വോപരി വ്യാഖ്യാനം നാതിസംക്ഷേപവിസ്തരമായിരിക്കണമെന്ന വിചാരവും എനിക്കുള്ളതാകുന്നു. എൻെറ ശ്രമം എത്രത്തോളം ഫലവത്തായിട്ടുണ്ടെന്നു നിശ്ചയിക്കേണ്ട ഭാരം മാന്യവായനക്കാൎക്കാകയാൽ എനിക്ക് അതിനെപ്പററി ഒന്നും തന്നെ പറയേണ്ടതായിട്ടില്ല.

ഖ്യാതമായ പെരുഞ്ചെല്ലൂർ ക്ഷേത്രത്തിൻെറ പൌരാണികമാഹാത്മ്യത്തെ പ്രതിബിംബിപ്പിക്കുന്നതും, ഭാഷാപ്രബന്ധങ്ങളുടെ സമുദായത്തിൽ പ്രശംസനീയമായ സ്ഥാനത്തിന് അവകാശം സിദ്ധിച്ചിരിക്കുന്നതുമായ ചെല്ലൂർനാഥോദയത്തിൻെറ ഈ പ്രസിദ്ധീകരണം അതിനെ സംബന്ധിച്ചിടത്തോളവും ഒരു നൂതനജന്മലാഭമായി കരുതാവുന്നതാകുന്നു. അതിനിടവരുത്തിയ കമ്മിററി കേരളീയരുടെ ശാശ്വതാഭിനന്ദനത്തിനു പാത്രമായിരിക്കുന്നു എന്നു ദൃഢമായി അഭിപ്രായപ്പെടാം. ഈ ഗ്രന്ഥത്തിനു വ്യാഖ്യാനം നിൎമ്മിക്കുവാൻ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്ത കമ്മിററിയോട് എനിക്കുള്ള അഗാധമായ കൃതജ്ഞതയേയും ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

എന്ന്,

വൎഷം,
115 മീനം 17.

വടക്കുങ്കൂർ രാജരാജവൎമ്മ ഇളയരാജാ.

# ചെല്ലൂർനാഥോദയം

## പ്രബന്ധം.

---

അദ്രാണീപങ്കജിന്യാം നളിനമലർ മുക-
ർന്നും നറുന്തേൻ നുകർന്നും
ചിത്താനന്ദം കലർന്നും കളിതടവി മദി-
ക്കും മഹാരാജഹംസം
ഭക്തന്മാരാം പ്രകാരം മിനുമന വിളയാ-
ടുന്ന കാരുണ്യലക്ഷ്മീ-
നിത്യസ്ഥാനം തൊഴുന്നേനരമപെരുകിന ചെ-
ല്ലൂരധീശം ഗിരീശം. ൧

ആദ്യമായി ഗ്രന്ഥകർത്താവു സ്വചികീർഷിതമായ ഗ്രന്ഥത്തിന്റെ നിർവ്വിഘ്നപരിസമാപ്തിക്കായിക്കൊണ്ട് 'ആശീർന്നമസ്ക്രിയാവസ്തുനിർദ്ദേശോ വാപി തന്മുഖം' എന്ന ശിഷ്ടാചാരത്തെ അനുസരിച്ചു വസ്തുനിർദ്ദേശരൂപമായി ചെല്ലൂർഗ്രാമപരദേവതയായ ശ്രീപരമേശ്വരനെ വന്ദിക്കുന്നു.

ഞാൻ ഗിരീശം=ശിവനെ. 'ഗിരീശോ ഗിരിശോമൃഡഃ' എന്ന് അമരം. തൊഴുന്നേൻ = ഭക്തിയോടുകൂടി വന്ദിക്കുന്നു. മഹാരാജഹംസം നിത്യസ്ഥാനം ചെല്ലൂരധീശം എന്നീപദങ്ങൾ ശിവന്റെ വിശേഷണങ്ങൾ. അദ്രാണീ..........മദിക്കും എന്ന പദം മഹാരാജഹംസത്തിന്റെ വിശേഷണം. അദ്രാണി=ശ്രീപാർവ്വതിയാകുന്ന, പങ്കജിന്യാം = താമരപ്പൊയ്കയിൽ, നളിനമലർ = താമരപ്പൂവ്, മുകർന്നും = ചുംബിച്ചും, നറുന്തേൻ=നിർമ്മലമായ തേൻ, നുകർന്നും=ആസ്വദിച്ചും, ചിത്താനന്ദം=മനസ്സിൽ സന്തോഷം, കലർന്നും=കൂടിച്ചേർന്നും, കളിതടവി=കളിച്ചുകൊണ്ട്, മദിക്കും=മദത്തെ പ്രാപിക്കുന്നവനായ, മഹാരാജ

ഹംസം=മഹാനായിരിക്കുന്ന രാജഹംസം=ഹംസശ്രേഷ്ഠനായും, ഭക്ത ... ..............വിളയാടുന്ന=ഭക്തന്മാർ ദിവസന്തോറും കഴിയുന്നതുപോലെ ലീലചെയ്യുന്ന, കാരുണ്യ...............സ്ഥാനം=ദയാസമ്പത്തു എന്നും നാശമില്ലാതെ പരിലസിക്കുന്ന സ്ഥാനമായും, ഉരുപെരുകിന... .......ധിശം=ഏറ്റവും കേളികേട്ട ചെല്ലൂർഗ്രാമത്തിന്റെ പരദേവതയായും ഇരിക്കുന്ന ശിവനേ എന്നർത്ഥം. അലങ്കാരം രൂപകം. വൃത്തം സ്രഗ്ദ്ധര. 'വിഷയ്യഭേദതാദ്രൂപ്യരഞ്ജനം വിഷയസ്യ യൽ രൂപകം തത്' എന്നു രൂപകത്തിനും, 'ത്രയേണ ത്രിമുനിയതികൃതാ സ്രഗ്ദ്ധരാ കീർത്തിതേയം' എന്നു സ്രഗ്ദ്ധരയ്ക്കും ലക്ഷണം.

ദേവീപര്യായമായ 'രുദ്രാണീ'പദംകൊണ്ടു ഗ്രന്ഥം ആരംഭിച്ചിരിക്കുന്നതു മംഗലസിദ്ധിക്കുവേണ്ടിയാകുന്നു.

'ദേവതാവാചകാശ്ശബ്ദാ യേ ച ഭദ്രാദിവാചകാഃ
തേ സർവ്വേ നൈവ നിന്ദ്യാസ്സ്യുർല്ലിപിതോ ഗണതോപി വാ.'

എന്ന ശാസ്ത്രം അങ്ങനെ ചെയ്യുന്നതിന്റെ പ്രാധാന്യം വെളിപ്പെടുത്തുന്നു. 'ശ്രിയഃ പതിഃ ശ്രീമതി ശാസിതും ജഗത്' ഇത്യാദി പദ്യത്തിൽ ശ്രീപദപ്രയോഗംകൊണ്ടു മാഘവും 'ശ്രിയഃ കുരൂണാമധിപസ്യ' എന്നു തുടങ്ങി കിരാതാർജ്ജുനീയവും ആരംഭിച്ചിരിക്കുന്നതു നോക്കുക. ചെല്ലൂരനാഥനായ ശിവനു മഹാരാജാവ് എന്നു ഒരു പേർ കൂടിയുണ്ട്. അതിനെക്കൂടി സൂചിപ്പിക്കുന്നതിനാണ് 'മഹാരാജ' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്.

ഇക്കാണായോരു പുംസാം കനമിയലിന ദൈ-
വാനുകൂല്യം വരുംനാ-
ളുൾക്കാമ്പിന്നുള്ള കാംക്ഷാസരണികൾ സുഖമേ
തോഴ! സാധിക്കുമല്ലോ
മുന്നേ ചെല്ലൂരമാം ധാമനി ഹരകൃപയാ
ശൈവബിംബപ്രതിഷ്ഠാ-
സൽക്കർമ്മം പണ്ടു സൂര്യാന്വയമണി ശതസോ-
മന്നു കൈവന്നപോലെ. ൨

തോഴ=അല്ലയോ സ്നേഹിതാ, ഇക്കണ്ടൊരായതനപുംസാം=ഇക്കാണുന്ന ജനങ്ങൾക്കെല്ലാം, കനമിയലിന=ഗൌരവത്തോടുകൂടിയ, ശൈവാനുകൂല്യം=ഈശ്വരന്റെ അനുഗ്രഹം, വരും നാൾ=വരുന്ന ദിവസം, ഉൾക്കാമ്പി.........സ്വയമേ=മനസ്സിൽ വിചാരിക്കുന്ന ഏതു കാര്യത്തിലുള്ള അനുഗ്രഹവും യാതൊരു ബുദ്ധിമുട്ടും കൂടാതെ സാധിക്കുമല്ലോ; നിശ്ചയമായും സാധിക്കും. മുഖ്യ.........ഗ്രാമനി=കേരളത്തിലെ അറുപത്തിനാലു ഗ്രാമങ്ങളിലും വച്ചു പ്രധാനമായ പെരുംചെല്ലൂർഗ്രാമത്തിൽ, ശംഭുകൃപയാ=ശ്രീപരമേശ്വരന്റെ കരുണകൊണ്ടു, സൂര്യ.........മണി സൂര്യവംശരാജാക്കന്മാരിൽ ശ്രേഷ്ഠനായ, "ജാതൌ ജാതൌ യദുൽകൃഷ്ടം തദ്വസ്തു രത്നമിഷ്യതേ," എന്ന കവിവാക്യം ഇവിടെ സ്മരിക്കേണ്ടതാകുന്നു. ശതസോമന്നു=ശതസോമൻ എന്ന രാജാവിന്ന്, ശൈവ.........കർമ്മം=പരമശിവന്റെ ബിംബം പ്രതിഷ്ഠിക്കുക എന്ന സൽക്കർമ്മം, പണ്ടു=മുൻകാലത്തു, കൈവന്നപോലെ=ചേരുവാൻ സാധിച്ചതുപോലെ എന്നു പൂർവ്വാർദ്ധത്തോടു സംബന്ധം. ശിവന്റെ അനുഗ്രഹം നിമിത്തം ശതസോമൻ എന്ന രാജാവിനു പെരുംചെല്ലൂർക്ഷേത്രത്തിൽ ശിവബിംബം പ്രതിഷ്ഠിക്കുന്നതിനു സാധിച്ചതുപോലെ ഈശ്വരാനുഗ്രഹം ഉണ്ടാകുമ്പോൾ ആർക്കും ഏതു പ്രയാസമേറിയ കാര്യവും സാധിക്കും എന്നു സാരം. ഈ ശ്ലോകത്തിന്റെ പൂർവ്വാർദ്ധത്തിൽ ഈശ്വരാനുഗ്രഹത്തിന്റെ മാഹാത്മ്യം ഉപവർണ്ണിക്കുകയും ഉത്തരാർദ്ധത്തിൽ അതിനുദാഹരണം പറയുകയും ചെയ്യുന്നു. പെരുംചെല്ലൂർക്ഷേത്രത്തിലെ ശിവപ്രതിഷ്ഠയാണു പ്രസ്തുത ചമ്പുവിലെ പ്രതിപാദ്യവസ്തുവെന്നും ഉത്തരാർദ്ധത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു.

ഭാഷാചമ്പുക്കളിൽ കവി ഒരു സ്നേഹിതനോടു പറയുന്നതായി സങ്കല്പിച്ചുകൊണ്ടാണു കഥ ആരംഭിക്കുന്നതു്. ആ സ്നേഹിതനെ ഉദ്ദേശിച്ചു തോഴ എന്ന പദം ഈ ശ്ലോകത്തിൽ പ്രയോഗിച്ചിരിക്കുന്നു. ചാക്യാന്മാരുടെ കൂത്തിലെ കഥാവതരണസ്വഭാവവും സദസ്സിൽ ഇരിക്കുന്ന ഒരു സ്നേഹിതനോടു പറയുന്ന രീതിയിലാകുന്നു. ഈ രീതിയാണു ചമ്പുക്കളിലെ പ്രസ്തുതസ്വഭാവത്തിനു ആസ്പദം.

ശ്രീകൈലാസാദ്രിശൃംഗേ കനകമയമഹാ-
മന്ദിരേ തോഴ! മെല്ല-
നാകല്പാംഗീമടുത്തത്തിരുമടിയിൽ നിജ-
പ്രേയസീമദ്രികന്യാം

ലോകാനാം നാഥനാകാംക്ഷയൊടനിശമുമയും
മെല്ലെ മെല്ലം പുണർന്നി–
ങ്ങേകാന്തേ വാണിരിന്ന പുരരിപുഭഗവാൻ
പൂർണ്ണകാരുണ്യധാമാ. ൩

ലോകാനാം നാഥൻ=ലോകങ്ങൾക്കെല്ലാം ഈശ്വരനായും, 'ലോകാനാമേകനാഥം പരമിഹ വിളങ്ങും ജനാനാം' എന്ന ഭാഷാരാമായണം ചമ്പുവിൽ പ്രയോഗിച്ചിരിക്കുന്നതു നോക്കുക. പൂർണ്ണകാരുണ്യധാമാ=പരിപൂർണ്ണമായ ദയയ്ക്ക് ഇരിപ്പിടമായും, പുരരിപു=അസുരന്മാരായ പുരന്മാരെ ഒഴിപ്പിച്ചവനായും, ഭഗവാൻ ഐശ്വര്യസിദ്ധിയോടുകൂടിയവനായും, ഭഗത്തോടുകൂടിയവൻ ഭഗവാൻ. 'തദസ്യാസ്ത്യസ്മിന്നിതി മതുപ്'' എന്ന പാണിനിസൂത്രം.

"മാഹാത്മ്യസ്യ സമഗ്രസ്യ വൈരാഗ്യസ്യ യശസഃ ശ്രിയഃ
കാമസ്യാഥ പ്രയത്നസ്യ ഷണ്ണാം ഭഗ ഇതി ശ്രുതിഃ"

എന്ന ഭഗപദത്തിന്റെ അർത്ഥം.

"ഐശ്വര്യം ശങ്കരാദീശ്വരവിനിയമനം
വിശ്വതേജോഹരാണാം
തേജസ്സംഹാരിവീര്യം വിമലമപി യശോ
നിസ്പൃഹൈശ്ചോപഗീതം
അംഗാസംഗാ സദാ ശ്രീരഖിലവിദസി ന
ക്വാപി തേ സംഗവാർത്താ
തദ്വാതാഗാരവാസിൻ മുരഹര ഭഗവ–
ച്ഛബ്ദമുഖ്യാശ്രയോസി"

എന്ന നാരായണീയപദ്യവും ഇവിടെ സ്മരിക്കുന്നതു യുക്തമായിരിക്കും. ഭഗവച്ഛബ്ദസിദ്ധിക്കുവേണ്ട യോഗ്യതകളെല്ലാം പരമശിവനും ഉണ്ടെന്നു 'ഭഗവാൻ' എന്ന പദം ദ്യോതിപ്പിക്കുന്നു. ശ്രീകൈലാസേ..........മരി രേ എന്ന ഭാഗം ശ്രീപരമേശ്വരന്റെ ഐശ്വര്യത്തേയും ലോകാനാംനാഥൻ എന്ന പദങ്ങൾ 'ഐശ്വര്യം..........നിയമനം' എന്ന അർത്ഥത്തെയും പുരരിപുപദം 'വിശ്വതേ..........വീര്യം' എന്ന അർത്ഥത്തേയും ധ്വനിപ്പിക്കുന്നു. 'അംഗാസംഗാസദാശ്രീ' എന്ന ഭാഗത്തിന്റെ അർത്ഥം 'മെല്ലെ... ... ... പുണർന്ന്' എന്ന ഭാഗത്തിൽ ധ്വനിപ്പിച്ചിരിക്കുന്നു. ഇ

പ്രകാരം 'ഐശ്വര്യം' ഇത്യാദി നാരായണീയപദ്യത്തിന്റെ അൎത്ഥംതന്നെ ഈ ശ്ലോകത്തിൽ കവി പ്രതിപാദിച്ചിരിക്കുന്നുവെന്നു സ്മരിക്കേണ്ടതാകുന്നു.

സാനന്ദം കേളികോലും പ്രമഥപരിവൃഢ-
ശ്രേണിയും ഭക്തിഭാജാം
നാനാമംഗല്യഗീതസ്തുതികളുമിളകും
വാദ്യനിൎഘോഷവാസ്തം
മാനംകിട്ടും കുമാരദ്വിപമുഖചരിത-
പ്രൌഢിയും നന്ദികേശൻ
താനും മമ്മാ! വൃഷക്കുററനുമൃഷിപടലീ-
സേവയും വാഴ്ത്തവല്ലേൻ. ൪

സാനന്ദം ....... ........... ശ്രേണിയും = സന്തോഷത്തോടുകൂടി ഓരോ കളികളിൽ ഏൎപ്പെട്ടിരിക്കുന്ന പ്രമഥപരിവൃഢന്മാരുടെ കൂട്ടവും, പ്രമഥപരിവൃഢന്മാർ=പ്രമഥന്മാരിൽ ശ്രേഷ്ഠന്മാർ. പ്രമഥന്മാർ=ശിവന്റെ പാൎശ്വവൎത്തികളായ നന്ദികേശ്വരാദിഭൂതങ്ങൾ. 'പ്രമഥാഃസ്യുഃ പാരിഷദാഃ' എന്നു അമരം. "അരാതിപക്ഷിണഃ പ്രമഥന്തി ഇതി പ്രമഥാഃ" എന്നു ടീകാസൎവ്വസ്വം. അരാതിപക്ഷികളെ പ്രമഥിക്കുന്നവർ പ്രമഥന്മാർ. ഭക്തിഭാജാം=ഭക്തിയോടുകൂടിയവർ, ഭക്തന്മാർ ആയ ജനങ്ങളുടെ നാനാ.........കളും=പല പ്രകാരത്തിലുള്ള ഈശ്വരസ്തോത്രങ്ങളും, ഇളകും=ഇളകുന്ന സ്വസ്ഥാനങ്ങളിൽനിന്നു ഇളകി അടിച്ചുകൊണ്ടിരിക്കുന്നതായ പടഹാദി വാദ്യങ്ങളുടെ ശബ്ദഘോഷത്തിന്റെ വാസ്തം=കൂട്ടവും, മാനംകിട്ടും=ബഹുമാനം പററുന്ന, കുമാര.... ...... പ്രൌഢിയും=സുബ്രഹ്മണ്യന്റെയും ഗണപതിയുടെയും വിവിധങ്ങളായ പ്രവൃത്തികളുടെ ഉൽക്കൎഷവും, നന്ദികേശൻതാനും=നന്ദികേശനും, വൃഷക്കുററനും=ശിവവാഹനമായ വലിയ കാളയും, ഋഷി.... ........സേവയും=നാരദാദിമഹൎഷിമാരുടെ ഈശ്വരഭജനവും കൈലാസപൎവ്വതത്തിങ്കൽ വൎത്തിക്കുന്നു എന്നൎത്ഥം. മമ്മാ!=ആശ്ചൎയ്യദ്യോതകമായ പദം. ഭാഷാപദ്യങ്ങളിൽ ധാരാളമായി പ്രയോഗിച്ചുകാണുന്ന ഒന്നാണു പ്രസ്തുതപദം. വാഴ്ത്തവല്ലേൻ=ഇവിടെപ്പറഞ്ഞ വിശേഷങ്ങളെല്ലാം വൎണ്ണിക്കുന്നതിന് എനിക്കു വാക്സാമൎത്ഥ്യമില്ല എന്നു സാരം. പൂൎവ്വശ്ലോകത്തിൽ ശിവന്റെ

യും ശ്രീപാൎവ്വതിയുടേയും സ്ഥിതിയെ പ്രതിപാദിച്ചു. ഈ പദ്യത്തിൽ ശിവപാൎവ്വതികളായ ഭൂതാദികളുടേയും മററും അധിവാസത്തെ വൎണ്ണിച്ചിരിക്കുന്നു എന്നു കാണേണ്ടതാകുന്നു.

ഗദ്യം — ഹരഹര ശിവശിവ പുകഴുവാൻ പണിപ
ണി-മേലേമേലേ ചതുരതകൊലും കൈലാസാദ്രിമഹത്വ
മൊരൊന്നോ. വെള്ളവെള്ളെ വിലസിന കാന്തിപരമ്പരകൊ
ണ്ടു ജഗത്ത്രിതയത്തെ വെളുപ്പിലൊളിപ്പിച്ചുന്നതിതങ്ങിന
ശൃംഗശതങ്ങളിലെങ്ങുമിരുന്നടനിന്ദ്രിയവൃന്ദഗാൻ നിയതമ
ടക്കിപ്പെരിയ സമാധിയുറച്ചു തപസ്ഥിതിചെയ്തുകേവല
പൂൎണ്ണചിദാനന്ദമയം നിത്യനിരഞ്ജനനിൎമ്മലസാരം ബ്രഹ്മ
സനാതനമുള്ളിലുപാസിച്ചുള്ളതരംഗിണിനടുവിലിറങ്ങി
പ്പരമാനന്ദമിയന്നു വസിക്കും മുനിജനനിവഹം കഥചന
ഭാഗേ. താവിന മംഗ്യാ താഴ്വരതന്നിലുമാരലതാഭവനങ്ങ
ളിലോരോ വിദ്യാധരിമാർ നിജനിജകാന്തന്മാരൊടു കൂടി
ക്കാമവിനോദകലാകൌശലവും പ്രേമരസേന വളൎത്തുവള
ൎത്തങ്ങിടയിട മെല്ലെ വല്ലകി വായിച്ചഭിനവശിവചരി
തോൽക്കരഗീതം പാടുന്നതു കേട്ടോടിയണഞ്ഞു ചെവി
യും കൂൎപ്പിച്ചുൽഗ്രസ്തം തൃണകബളത്തെയുമാളു മറന്നാ
നന്ദസുധാരസപരമാസ്വാദാവിലിതദശാം മൃഗകുലമഖിലം
നിഷ്പന്ദതയാ നില്ക്കുമ്പോഴും ത്രിഭുവനജനനീകൃത്രിമപുത്ര
കഹരിണകിശോരകസങ്കരശങ്കാമകമേ തടവിപ്പവഴിക
ളെവാൻ പേടിച്ചധികം വിധുരതയോടു നടന്നിടും
ചില ശബരസമൂഹം കഥചന ഭാഗേ. വൻപു മികക്കും
നായാടികളും നായ്ക്കൂട്ടവുമായ് നിലവിളി നിവിരെ
നടത്തി നികാമം പ്രകടിതരഭസം വില്ലു കുലച്ചുടനമ്പുമെ
ടുത്തക്കതിരപ്പുറമേ പെരുമാറീടും ഭൂതാധീശചരമൃഗയാ
കളകളരീതി ചെവിക്കൊണ്ടുഴൽപെട്ടീടും മൃഗകുലധാവന

വാചാലിതവനാന്തങ്ങളോടു ഭാഗം. ക്രൂരതകൊണ്ടും ക്രീഡിതപിശാചങ്ങളുമായ്ക്കേളികലർന്നണിഗഗനാംബരവും ചാർത്തിക്കൊണ്ടുക്കചഗിരിയുഗളെ കുടർമാലകളും തുടരെയണിഞ്ഞു മടമ്പെട്ടിടും കംളീശചരനാം കമ്പിയുമിട്ടു നിറമ്പെറുമമ്പിളികലയെക്കീറിക്കൊണ്ടു കടിച്ചുകണക്കെ നീണ്ടു വളഞ്ഞു ഭയങ്കരമേറും (ദംഷ്ട്രകളും) തീപ്പിണർ ചിന്നും കണ്ണുകൾ മൂന്നും ചെമ്പിച്ചീടിന തലമുടിയും പൂണ്ടങ്ങോടിങ്ങോട്ടാർത്തു നടക്കും കാളീഘോരതരാട്ടഹാസോൽക്കരമുഖരമൊരേടം. പൃഥുലത തങ്ങിന ഗളയും തണ്ടുകളിലയുതീടിന വന്മരവും ചില വട്ടപ്പാറകളിത്തരമോരോന്നായുധമാക്കിക്കൈക്കൊണ്ടെത്തും തമ്മിലൊരോരോ വിരുതു പറഞ്ഞുകളിച്ചുമൊന്നിച്ചാട്ടമൊടിയുമലറിക്കൊണ്ടൊരു ഭീഷണികാട്ടിക്കാട്ടിലകമ്പുക്കാനകൾ കാട്ടികൾ പന്നികൾ ശരഭം വമ്പുലി കരടികൾ കേസരി കാസരമെട്ടടിമാനെന്നിത്തരമോരോ വനമൃഗജാലം കേളികലയാ ക്രൂരത്തോടെ പിടിപെട്ടടനേ മുഷ്ടമായ പെരുമ്പാമ്പിന്റെലിടകലരെക്കോർത്തയിഗളമമ്പൊടു ചാരുകലാവന്മാലകണക്കെ തൂക്കിയണിഞ്ഞും ഭുജകണ്ഡൂതി പൊറാഞ്ഞു തിമിർത്തപ്പരിസരപർവ്വതചെരിതടമൊക്കെക്കുത്തിയടർത്തും ഭസിതംകൊണ്ടുടൽ മുഴുവൻ തേച്ചപ്പുരമശിവൻതൻതിരുനാമങ്ങളെ നിവിരച്ചൊല്ലിച്ചുടലകളിൽപ്പോയ് നടനമിയന്നും പ്രമഥിതമേദിനി നീളെ നടക്കും പ്രമഥന്മാരങ്ങിങ്ങൊങ്ങാനെ. ഭിന്നമന ഭംഗ്യാ മാനസസലിലെ ചങ്ങാതികളാം വിബുധവധൂടികളിരുപുറവും തൻതുടകെത്താങ്ങിക്കലിതവിലാസം മെല്ലെമെല്ലെ നീരാട്ടത്തിനെഴുന്നള്ളീടും ഭുവനജനിത്രീകാഞ്ചനനൂപുരധ്വനനധ്വനിതം കേട്ടുപചിതകൗതുകം കനകകശേരുകകേളീമൂലം കനിവൊടു കൈവിട്ടുഴ

റിച്ചുന്ന മരാളകദംബം മന്ഥരമധുരവിലാസഗതിക്രമമഖിലേശ്വരിയോട് ചെറുതു പഠിപ്പാനെന്നകണക്കേ വിസ്മയനിഭൃതവിലോചനമഗ്രേ നോക്കിയിരുന്നം കാൽക്കലിട്ടണ്ണതും പെരിയ വിനോദം പറവാൻ വല്ലേൻ. കണ്ഡൂലതയാ ഗണ്ഡതലേന പിചണ്ഡിലനഗ്രേ ഗണപതിഭഗവാൻ കഠിനമുഖത്തിത്താലുപൊളിഞ്ഞതൊരു സാലകദംബവിരാജിതമൊരിടം. പ്രതിദിശമേററം മാറെറാലികൊള്ളും മഹിതകമാരധനഞ്ജയഘോഷം ഗജ്ജിതമെന്നോർത്താനന്ദത്തോട് പീലിപരത്തിനൃത്താടീടും ചന്ദ്രകികേകാമധുരമൊരേടം. ശങ്കരവാഹനവൃഷവരകേളീഹുങ്കൃതിഘോഷം ക്വചന ഭാഗേ. മംഗലവീണാവേണുനിനാദം തങ്ങി വിനോദിതങ്ങളൊരുഭാഗേ. ഭൃംഗിരിടിഡിപണി ക്വചന ഭാഗേ ഭംഗിയിലമരികളുങ്ങളൊരുഭാഗേ. അംബരചാരികൾക്കാന്നം ക്വചന തുംബുരുനാരദഗാനം ക്വചന. കിമിഹ ബഹുകഥ്യാ വചസാം ദൂരേ പുരഹരദേവനെഴുന്നള്ളീടിന രജതഗിരീശ്വരമഹിമവിലാസം.

ഹാഹാ എന്നും ശിവശിവ എന്നും ഉള്ള പദങ്ങൾ ആശ്ചര്യത്തെ വെളിപ്പെടുത്തുന്നവയാകുന്നു. ഒരു അർത്ഥത്തിൽ തന്നെയുള്ള രണ്ടു പദങ്ങൾ പ്രയോഗിച്ചതുകൊണ്ട് ആശ്ചര്യം അതിരില്ലാത്തതാണെന്ന് അർത്ഥം. അത്ഭുതങ്ങളായ വസ്തുക്കളെ വർണ്ണിക്കുവാൻ തുടങ്ങുമ്പോൾ ഗദ്യങ്ങളിൽ ഈ പദങ്ങൾ ഉപയോഗിക്കുക എന്നതു ചമ്പൂകാരന്മാരുടെ ഒരു സ്വഭാവമാകുന്നു. 'ഹാഹാ ശിവശിവ ചിത്രംചിത്രം' എന്നു നൈഷധചമ്പുവിലും 'ഹാഹാ ശിവശിവ നാനാനഗരീതിലകമയോദ്ധ്യാനഗരിവിചാരം' എന്നു രാമായണചമ്പുവിലും (രാമാവതാരം) പ്രയോഗിച്ചിരിക്കുന്നതു നോക്കുക. മേലുമേലേ ചിത്രതരമാകും കൈലാസാദ്രിമഹത്വമൊരോന്നു പുകഴ്ത്താൻ പണിപണി എന്ന് അന്വയം. മേൽക്കുമേലേ ഭംഗി വർദ്ധിച്ചിരിക്കുന്നതായ കൈലാസപർവ്വതത്തിന്റെ ഓരോ വിശേഷങ്ങളെ പുകഴ്ത്തിപ്പറയുന്നതിന് അധികം ജോലിയുണ്ട് എന്നർത്ഥം. 'പണിപണി' എന്ന ദ്വിരുക്തി ജോലിയുടെ കൂടുതലിനെ കുറിക്കുന്നു.

ആശ്ചര്യമായി വിശിഷ്ടന്മാരായ മുനികളുടെ തപഃപ്രവൃത്തിയെ വർണ്ണിക്കുന്നു. ജഗത്ത്രിതയത്തെ=ഭൂമി, പാതാളം, സ്വർഗ്ഗം എന്ന മൂന്നുലോകങ്ങളെയും, വെളുവെളെ വിലസിന=ഏറ്റവും ശുഭ്രതയുള്ള മററുനിറങ്ങളുടെ കലർപ്പുകളില്ലാത്തതായി ശോഭിക്കുന്ന, കാന്തിപൂരംകൊണ്ടു=ശോഭയുടെ ഓഘംകൊണ്ടു, വെളുപ്പിലൊളിപ്പിച്ചും=വെള്ളനിറത്തിനകമെയാക്കി, പുറമേ വെള്ളവീശി എന്നർത്ഥം, ഉന്നതികലരും=ഉയർച്ചയോടുകൂടിയ, ശൃംഗശതങ്ങളിൽ=അനേകങ്ങളായ കൊടുമുടികളിൽ, കൊടുമുടികൾ അസംഖ്യം ഉണ്ടെന്നു കാണിക്കുവാൻ ശതപദം പ്രയോഗിച്ചു എന്നു താല്പര്യം. എങ്ങുമിടന്നു=എല്ലാ സ്ഥലത്തും സഞ്ചരിച്ചു, ഇന്ദ്രിയതുരഗങ്ങൾ=പഞ്ചേന്ദ്രിയങ്ങളാകുന്ന കുതിരകൾ, കടിഞ്ഞു ശാന്തമായിരിക്കാതെ സദാ ചുററിക്കൊണ്ടിരിക്കുന്നവയാണല്ലോ കുതിരകൾ. പഞ്ചേന്ദ്രിയങ്ങളും അതുപോലെ വിഷയങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നവയാണെന്നു കാണിക്കുവാനാണ് അവയെ തുരഗങ്ങളായി കല്പിച്ചതു്.

"ഇന്ദ്രിയാണി ഹയാനാഹുർവിഷയാംസ്തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുർമ്മനീഷിണഃ."

എന്നു കഠോപനിഷത്തിൽ പറഞ്ഞിരിക്കുന്ന ഭാഗം ഇവിടെ ശ്രദ്ധേയമാകുന്നു. നിഭൃതം=വിനീതമാക്കി, അടക്കി=ഒതുക്കിനിർത്തി, 'നിഭൃതവിനീത പ്രശ്രിതാഃ സമാഃ' എന്നു് അമരം. പെരിയ=വലിയതായ, സമാധി=യോഗം. 'യോഗശ്ചിത്തവൃത്തിനിരോധഃ' എന്നു യോഗസൂത്രം(പതഞ്ജലി), 'യുജിര്യോഗേ' എന്നു ധാതുപാഠം. ഉറച്ചു=ഇളകാതെയിരിക്കുന്ന നിലയായി, തപസ്ഥിതിചെയ്തു=തപസ്സുചെയ്തു, കേവല... ... ...സനാതനം=കേവലമായതായും പൂർണ്ണമായും ചിദാനന്ദരൂപമായും നിത്യമായും നിരഞ്ജനമായും നിർമ്മലമായും സാരമായും ബ്രഹ്മമായും സനാതനമായും, കേവലാദിപദങ്ങൾ സനാതനമായ ബ്രഹ്മത്തിന്റെ വിശേഷണങ്ങൾ. ഉള്ളിലുപാസിച്ചു=മനസ്സിൽ പൂജിച്ചു-ധ്യാനിച്ചു, അമൃതതരംഗിണി=അമൃതം-മോക്ഷം ആകുന്ന തരംഗിണി-തരംഗങ്ങളോടുകൂടിയതു-നദി, മോക്ഷസുഖമാകുന്ന നദി എന്നു് അർത്ഥം. 'അമൃതം യജ്ഞശേഷേ സ്യാൽ പീയൂഷേ സലിലേ ഘൃതേ അയാചിതേ ച മോക്ഷേ ച' എന്നു വിശ്വം. നടുവിലിറങ്ങി=നടുവിൽ ചെന്നു, പരമാനന്ദം=അങ്ങേയററത്തു് ഉയർന്ന നിലയിലുള്ള ആനന്ദം-സന്തോഷം, അതായതു ബ്രഹ്മാനന്ദം, ഉയർന്നു=പ്രാപിച്ചു, വസിക്കും=താമസിക്കുന്ന, മുനിജനനിവഹം=മുനിജനങ്ങളുടെ-യോഗികളുടെ, നികരം-കൂട്ടം. കപടനാടകം=[illegible],

എന്ന് അമരം. കേകം=മയിലിന്റെ ശബ്ദം. 'കേകാ വാണീ മയൂരസ്യ' എന്ന് അമരം. ശങ്കാവഹന ... ...ഘോഷം=ശ്രീപരമേശ്വരന്റെ വാഹനമായ കാള കല്പിച്ചുചെയ്യുന്ന ഹുങ്കാരത്തിന്റെ ഘോഷം. ക്വചന നാദം=കേട്ടീടുന്നുണ്ട്, മംഗലവീണാ... ... ... മിന്നംതാളനാദം=മംഗലമായ വീണ, കുഴൽ ഇവയുടെ ശബ്ദം കേട്ടീടുന്നുണ്ട്, ഭൃംഗിരിടി......... നാദം=ഭൃംഗിരിടിയുടെ ശബ്ദം കേട്ടീടുന്നുണ്ട്. ശ്രീപരമേശ്വരന്റെ ഒരു ഭൂതമാണ ഭൃംഗിരിടി. 'ശൃംഗീ ഭൃംഗിരിടിസ്തുണ്ഡി' എന്ന് അമരം. ഭംഗിയി.........നാദം=അപ്സരസ്ത്രീകൾ ഭംഗിയായി ഒരു സ്ഥലത്തു സംഗീതം ചെയ്യുന്നുണ്ട്, അംബര .. ... ക്വചന=ദേവന്മാരുടെ പോക്ക് കേട്ടീടുന്നുണ്ട്. കേട്ടീടു ദേവന്മാർ തിരിയെ പോകുന്നു എന്നു സാരം. തുംബുരു ......... ക്വചന=തുംബുരു, നാരദൻ എന്നീ മഹർഷിമാരുടെ പാട്ട് കേട്ടീടുന്നുണ്ട്. തുംബുരുവും നാരദനും പാട്ടിൽ പ്രസിദ്ധന്മാരായ മഹർഷിമാരാണ്. ഇഹബഹു കഥ്യാകിം=ഇവിടെ അധികം വിസ്തരിച്ചു പറയുന്നത് എന്തിന്. അങ്ങനെ ചെയ്യിട്ടു കാര്യമില്ലെന്നു ഭാവം. പുരഹരഭവനേ=ത്രിപുരന്മാരുടെ കാലനായ സാക്ഷാൽ ശ്രീപരമേശ്വരൻ, എഴുന്നള്ളിടിന=എഴുന്നള്ളിയിരിക്കുന്ന, രജത.........വിലാസം=വെള്ളിമലയായ കൈലാസത്തിന്റെ മാഹാത്മ്യങ്ങളുടെ വിലാസം, വചസാം=വാക്കുകൾക്ക്, ദൂരം=അകലെയാകുന്നു. വാക്കുകൾക്കൊണ്ടു വർണ്ണിക്കാവുന്നതല്ലെന്നു സാരം. കവിയുടെ പ്രതിഭാവൈഭവത്തെ കാണിക്കുന്ന ഒന്നാണ് ഈ കൈലാസവർണ്ണന. ഈ ശ്ലോകം കിരാതം ഭാഷാചമ്പുവിലും ഉണ്ട്.

തസ്മിന്നദ്രീശപുത്രീ കോമളതനുലതയാ
കാന്തയാ സാർദ്ധമെത്ര്യ-
ത്യം പ്രീത്യാ പാർവ്വതീശൻ ത്രിഭുവനപെരുമാറാം
താനിരിക്കുംദശായാം
പുത്രന്മാർ തന്നൊടും പാർഷദന്മാരോടും
ചേർന്ന ശക്രാദിവാനോ-
രെപ്പേരും ചെന്നുവന്ദിച്ചതുപൊഴുതു പുക-
ഴ്ത്തീടിനാർ വേദവേദം. ൩

ത്രിഭുവനപതിയാം പാൎവ്വതീശൻ=മൂന്നുലോകങ്ങൾക്കും അധിപനായ ശ്രീപരമേശ്വരൻ. തസ്മിൻ അദ്രിവരേ=ആ കൈലാസപൎവ്വതത്തിങ്കൽ, കോമള ..........സാകം=മനോഹരശരീരത്തോടുകൂടിയവളായ ഭാൎയ്യയായ ശ്രീപാൎവ്വതിയോടുകൂടി, മുദംചേൎന്നുല്ലസിച്ചുതാൻ ഇരിക്കും മോദയാം=മനസ്സിനങ്ങു സന്തോഷത്തോടുകൂടിയിരിക്കുന്ന സമയത്തു, ഒരുപൊഴുതു=ഒരിക്കൽ,പരമാക്ഷൻ.......... ദേവവ്രാതം=ഇന്ദ്രാദികളായ ദേവന്മാരെല്ലാവരും മഹാവിഷ്ണുവിനോടും ബ്രഹ്മാവിനോടും കൂടിച്ചേൎന്ന് അവിടെച്ചെന്നു. ദേവദേവം=സൎവ്വദേവന്മാൎക്കും ദേവനായ ശിവനെ, വന്ദിച്ചു-വണങ്ങി, പുകണ്ണീടിനാർ=സ്തോത്രംചെയ്തു. ദേവന്മാരെല്ലാവരും ഭഗവാനെ ചെന്നു വന്ദിച്ചു സ്തുതിച്ചു എന്നു ഭാവം.

"ജയ സുരകുലവൻപേ! ചിത്സരോജന്മവൻപേ!
ജയ നതജനബന്ധോ! നാഥ! കാരുണ്യസിന്ധോ!
ജയ പുരഹര! ദേവ ബാലശീതാംശുമൌലേ!
ജയ സതതമുദാരം ത്വാം ഭജാമസ്സദാരം. ൧൧

സുരകുലവൻപേ=ദേവന്മാരുടെ മഹിമാവായിരിക്കുന്നവനേ, ദേവന്മാരുടെ മഹത്വത്തിന്റെ സ്വരൂപമായ അങ്ങുന്ന്-അങ്ങ് ഇല്ലെങ്കിൽ ദേവന്മാൎക്ക് ഒരു യോഗ്യതയുമില്ലെന്നു-ഭാവം. ചിത്സരോജന്മവൻപേ=ബ്രഹ്മജ്ഞാനമാകുന്ന താമരപ്പൂവിന്റെയും വൻപായിരിക്കുന്നവനേ. ബ്രഹ്മസ്വരൂപി എന്നു സാരം. ജയ=അങ്ങു സൎവ്വോൽകൎഷത്തോടുംകൂടി ജയിച്ചാലും. അങ്ങയുടെ ജയം ഞങ്ങളുടെയും ജയമാണെന്നു ധ്വനി. നതജനബന്ധോ=കാലിൽ നമസ്കരിച്ചു ആശ്രയിക്കുന്നവൎക്കു ബന്ധുവായുള്ളവനേ, നാഥ=രക്ഷിതാവേ, കാരുണ്യസിന്ധോ=കരുണാസമുദ്രമേ, ജയ=അങ്ങു ജയിച്ചാലും. പുരഹര=പുരന്മാരെ നശിപ്പിച്ചവനേ. ബാലശീതാംശുമൌലേ=ബാലചന്ദ്രനെ ധരിച്ചിരിക്കുന്നവനേ, ജയ=ജയിച്ചാലും. സതതം=എല്ലായ്പോഴും, ഉദാരം=മഹാനും, സദാരം=ഭാൎയ്യയോടുകൂടിയിരിക്കുന്നവനും, ആയ ത്വാം=അങ്ങയെ, ഭജാമഃ=ഞങ്ങൾ ഭജനം ചെയ്യുന്നു. വൃത്തം മാലിനി. 'നനമയയയുതേയം മാലിനീ ഭോഗിലോകൈഃ' എന്നു ലക്ഷണം.

ഉലകിടമിതശേഷം പൊററുപാലിച്ചൊടുക്കും-
കളി കലയമമേയപ്രാഭവന്തം ഭവന്തം
മലമകളൊടു സാർദ്ധം മുൻപിലഭ്യക്ഷയന്തോ
നലമൊടു ചരിതാർത്ഥാ ഹന്ത നാം തമ്പിരാനേ! ൧

തമ്പിരാനേ! സംബുദ്ധി, അല്ലയോ പ്രഭുവായിരിക്കുന്നവനേ! ഉല കിട..........തശേഷം=ജംഗമങ്ങളോടും സ്ഥാവരങ്ങളോടുംകൂടിയ ഈ ലോകമെല്ലാം, പൊററുപാലിച്ചൊടുക്കും കളി=നിർമ്മിക്കുകയും കാക്കുകയും നശിപ്പിക്കുകയും ആകുന്ന കളി. സംതൃപ്തപൂർണ്ണസമൃദ്ധനായിരിക്കുന്ന ഈശ്വരൻ തനിക്ക് എന്തെങ്കിലും ഒരു കാര്യസാദ്ധ്യത്തിനായിട്ടല്ല, കേവലം വിനോദത്തിനായിട്ടാണ് ലോകത്തിന്റെ സൃഷ്ട്യാദികർമ്മങ്ങളിൽ ഏർപ്പെടുന്നതെന്നു കളി എന്ന പദത്തിന്റെ അർത്ഥം.

"നമോ വിശ്വസൃജേ പൂർവ്വം വിശ്വം തദനു ബിഭ്രതേ
അഥ വിശ്വസ്യ സംഹർത്രേ തുഭ്യം ത്രേധാസ്ഥിതാത്മനേ."
(രഘു-സ-10)

എന്ന പദ്യത്തിന്റെ ഭാവമാണ് പൊററുപാലിച്ചൊടുക്കും എന്ന പദങ്ങളിൽ അന്തർഭവിച്ചിരിക്കുന്നതു്. കലയം=കലയുന്നവനും, അമേയപ്രാഭവന്തം ഭവന്തം=അളവില്ലാത്ത പ്രഭാവത്തോടുകൂടിയവനും ആയ ഭവാനെ, മല..........സാർദ്ധം=ശ്രീപാർവ്വതിയോടുകൂടി, മുൻപിൽ അഭ്യക്ഷയന്തഃ നാം=അക്ഷിഗോചരമാക്കുന്ന, അതായതു് കാണുന്ന, ഞങ്ങൾ. നലമൊടു=നന്മയോടുകൂടി, ചരിതാർത്ഥാഃ=ചരിതാർത്ഥന്മാർ, കാര്യം സാധിച്ചവരായിത്തീർന്നു. ഹന്ത=ആശ്ചര്യം. നിന്തിരുവടിയെ പാർവ്വതീദേവിയോടുകൂടി സമീപത്തു കണ്ടപ്പോൾതന്നെ ഞങ്ങളുടെ കാര്യമെല്ലാം സാധിച്ച നിലയിലായി എന്നു സാരം.

പരിചരണപരാണാം ദേവ! ഞങ്ങൾക്കിദാനീ-
മരുളുക കരുണാബ്ധേ! കാൽക്ഷണം വീക്ഷണാന്തം
ശരണമിതൊരുനാളും നീയൊഴിഞ്ഞില്ല പോററി!
ചരണസരസിജേ വീണാശ്രയാമോ നികാമം." ൨

കരുണാബ്ധേ! പോററീ ദേവ=കരുണയ്ക്കു ഇരിപ്പിടമായിരിക്കുന്ന രക്ഷിതാവേ ദേവ, പരിചരണപരാണാം=നിന്നെ ശുശ്രൂഷിക്കുന്ന

"ധർമ്മാത്മൻ! ചൊൽക വിഷ്ണോ! വരവിതിനിയ വൈ-
കുണ്ഠലോകത്തിൽ നിന്നോ?
നിർമ്മാതൃ സൌഖ്യമല്ലീ? ശതമഖ! സുഖമേ
പാരടക്കുന്നതല്ലീ?
ഉന്മേഷാപൂർണ്ണമേന്മേലസുരരൊടമര-
ന്മാർ ജയംകൊണ്ടിദാനീം
മമ്മാ നർമ്മാനന്ദതിക്രമചതുരതയാ
വാനിൽ വാഴുന്നതല്ലീ." ൧൦

ശ്രീപാർവ്വതീശൻ, വിഷ്ണു മുതലായ ദേവന്മാരോടു യഥാപ്രധാനം കുശലപ്രശ്നം ചെയ്യുന്നു. ധർമ്മാത്മൻ വിഷ്ണോ ചൊൽക=ധർമ്മാത്മാവായിരിക്കുന്ന ഹേ വിഷ്ണോ അങ്ങ് ചൊല്ക, പറയേണം. വരവിതി...... നിന്നോ=അങ്ങ് ഇവിടെ വന്നതു വൈകുണ്ഠലോകത്തിൽനിന്നു തന്നെയാണോ, നിർമ്മാതൃ=നിർമ്മാതാവിന്റെ=ലോകം സൃഷ്ടിക്കുന്നവനായ ബ്രഹ്മാവിന്റെ, സൌഖ്യമല്ലീ=സുഖമല്ലേ. ശതമഖ=ഇന്ദ്ര, അങ്ങു സുഖമേ=സൌഖ്യമായി, പാരു=ലോകത്തെ, അടക്കുന്നതല്ലീ=അടക്കുന്നില്ലേ, കീഴടക്കി രക്ഷിക്കുന്നില്ലേ. ഇദാനീം=ഇപ്പോൾ, മേന്മേൽ ഉന്മേഷാപൂർണ്ണ=മേൽക്കുമേൽ ഉത്സാഹത്തോടുകൂടി, അമരന്മാർ=ദേവന്മാർ, അസുരരോടു ജയംകൊണ്ടു=യുദ്ധത്തിൽ അസുരന്മാരെ ജയിച്ചു, നർമ്മാനന്ദതിക്രമചതുരതയാ=നർമ്മാനന്ദതിക്രമത്തിന്റെ ചാതുര്യത്തോടുകൂടി. നർമ്മാനന്ദതിക്രമം=നർമ്മാനന്ദതിയുടെ ക്രമം, നർമ്മത്തിന്റെ ആനന്ദതി നർമ്മാനന്ദതി, നർമ്മം=ലീലാവിനോദം, ആനന്ദതി=ആനന്ദം, 'ക്രീഡാ ലീലാ ച നർമ്മ ച' എന്നു അമരം. യഥേഷ്ടം ഓരോ വിനോദങ്ങളിൽ ഏർപ്പെട്ടു സുഖമായി എന്നർത്ഥം. വാനിൽ=സ്വർഗ്ഗത്തിൽ, വാഴുന്നതല്ലീ=താമസിക്കുന്നില്ലേ?. പ്രാധാന്യം അനുസരിച്ച് ആദ്യം വിഷ്ണുവിനോടും പിന്നെ ബ്രഹ്മാവിനോടും ഇന്ദ്രനോടും ദേവന്മാരോടും യഥാക്രമം ശിവൻ കുശലപ്രശ്നം ചെയ്തു എന്നു ഗ്രഹിക്കേണ്ടതാകുന്നു.

ഗിരമിതി സുരസന്നിധൌ ഗഭീരാം
ഗിരിതനയാസുകൃതം പറഞ്ഞനേരം
മുരരിപു ഹൃദയം ധരിച്ചു നേരെ
സരസിരുഹാസനനാസ്ഥയാ ബഭാഷേ. ൧൧

ഗിരിതനയാസുകൃതം=ശ്രീപാർവ്വതിയുടെ പുണ്യം മൂർത്തിമത്തായതു പോലെ പരിലസിക്കുന്ന ഭഗവാൻ, ഇതി=ഇപ്രകാരം, ഗഭീരാം ഗിരം=ഗംഭീരമായിരിക്കുന്ന വാക്കിനെ, സുരസന്നിധൌ=ദേവന്മാരുടെ സമീപത്തുവച്ചു, പറഞ്ഞാനാം=പറഞ്ഞപ്പോൾ, സരസിരുഹാസനൻ=ബ്രഹ്മാവു, നേരേ=ശരിയായി, മുരരിപുഹൃദയം=മഹാവിഷ്ണുവിന്റെ അഭിപ്രായത്തെ, ധരിച്ചു=അറിഞ്ഞു, ത്രപയോടുകൂടി=അപമാനത്തോടുകൂടി, താഴ്ത്തപ്പെട്ടു എന്നു സാരം. “ത്രപാ ചാലംബനാനാമഥനയത്താനാപേക്ഷകാസു കീർത്ത്യാതു” എന്നു വിശ്വം. ‘ത്രപാ ലോകേ വിപുലമനസാം’ എന്നു ശ്രുതസന്ദേശപ്രയോഗം, ബഭാഷേ=പറഞ്ഞു. ബ്രഹ്മാവു മഹാവിഷ്ണുവിന്റെ അഭിപ്രായം അറിഞ്ഞ് ഇപ്രകാരം പറഞ്ഞു എന്നു ഭാവം. വൃത്തം പുഷ്പിതാഗ്ര. “അയുജി നയുഗരേഫതോ യകാരോ യുജി ച നജൌ ജരഗാശ്ച പുഷ്പിതാഗ്രാ” എന്നു ലക്ഷണം.

“കുന്നിൻപെണ്ണിൻതടംപോർമുല തടവിന പു-
ണ്യൗഘമേ! നിൻപദാന്തം
വന്ദിക്കും മാദൃശാനാം വരദ! വരുവത-
ല്ലെന്നുമേ ഖേദലേശം;
ഇന്നിപ്പോളെങ്കിലും കിഞ്ചന വിഷമമുണ-
ർത്തുന്നതിന്നാർത്തി നിന്നാ-
ലുന്നിദ്രശ്രീകൃപാലോകനമിഹ വിദുഷാ
മീയതാം ദീനബന്ധോ! ൧൩.

കുന്നിൻ.....പുണ്യൗഘമേ=ശ്രീപാർവ്വതീദേവിയുടെ സുകൃതപരിപാകമായി ശോഭിക്കുന്ന ഭഗവാനേ, നിൻ പദാന്തം..............മാദൃശാനാം=ഞങ്ങളുടെ തൃക്കാൽവണങ്ങുന്നവരായ ഞങ്ങൾക്ക, എന്നുമേ ഖേദലേശം വരുവതല്ല=ഒരു കാലത്തും അല്പവും സങ്കടം വരുന്നതല്ല, അറിക=അറിഞ്ഞാലും. എങ്കിലും ഇന്ന് ഇപ്പോൾ കിഞ്ചന..............ഉണർത്തുന്നതിന്ന=അല്പം വൈഷമ്യം സങ്കടാവസ്ഥ അറിയിക്കുന്നതിന്ന, ആർത്തു=ഖേദത്തിൽ, വിദുഷാ സർവ്വജീവികളുടേയും അന്തസ്സുകളെ അറിയുന്നവനായ, നിന്നാൽ=അങ്ങാൽ, ദീനബന്ധോ=സങ്കടപ്പെടുന്നവർക്ക് തുണയായിരിക്കുന്ന ഭഗവാനേ, ഉന്നിദ്ര..............കനം=കൃപാദിഷ്ടിയോടുകൂടിയ നോട്ടം, ദീയതാം=നല്കിയാലും. ഞങ്ങൾക്ക് അല്പമായി ഒരു സങ്കട

മുണ്ട്. അതു് അറിയിക്കുന്നതിനു യഥാവാക്കുകൂടി അനാവശ്യമാണു് എന്നു സാരം. ഞങ്ങൾ പറയാതെതന്നെ സങ്കടം അറിയുന്നവനാണ് അങ്ങെന്നു ധ്വനിപ്പിക്കുന്നതിനു വിദ്വാ എന്ന പദം പ്രയോഗിച്ചിരിക്കുന്നു. അങ്ങു മാത്രമേ ദീനന്മാരായ ഞങ്ങൾക്കു ബന്ധുവുള്ളൂ എന്നു ദീനബന്ധു എന്ന പദത്തിന്റെ ധ്വനി.

വൃത്താന്തം വിശ്വബന്ധോ! നിശമയതു ഭവാൻ
വിശ്വകർമ്മായുധംകൊ-
ണ്ടത്യന്തോൽകൃഷ്ടനായ്മേവിന ദിനപെരുമാറാം-
തൻകലാ മൂന്നിദാനീം
ചിത്രം തൽബിംബരൂപാശ്ശിവമഹിമകല-
ന്നിന്ധതേ ഹന്ത താസാം
കത്തീട്ടം ലോകതേജോവിതതിരഖിലം
മദ്ധ്യതേ തമ്പിരാനേ! ൧൬.

വിശ്വബന്ധോ=ലോകങ്ങൾക്കെല്ലാം ബന്ധുവായിരിക്കുന്ന, തമ്പിരാനേ. വിദ്വാ ഭവാൻ, വൃത്താന്തം നിശമയതു=അങ്ങു ഞങ്ങളുടെ വർത്തമാനം സങ്കടവാർത്ത, കേട്ടാലും. വിശ്വകർമ്മായുധ.........തൻ മൂന്നു കലാ ഇദാനീം=വിശ്വകർമ്മാവിന്റെ ആയുധംകൊണ്ടു ഏററവും ഉജ്ജ്വലപ്പെട്ടവനായിരിക്കുന്ന ആദിത്യന്റെ മൂന്നു കലകൾ, മൂന്നംശങ്ങൾ ഇപ്പോൾ. "വിശ്വകർമ്മാവിന്റെ പുത്രിയായ സംജ്ഞ, ഭർത്താവായ സൂര്യന്റെ തേജസ്സിനെ സഹിക്കുവാൻ പാടില്ലാതെയായി അതിനു നിവൃത്തി വരുത്തിത്തരണമെന്നു പിതാവിനോടപേക്ഷിച്ചു. അപ്പോൾ വിശ്വകർമ്മാവു ചക്രാകാരമായ യന്ത്രത്തിൽ ആദിത്യമണ്ഡലം വച്ചു ഉരച്ചു അതിന്റെ തേജസ്സു കുറച്ചു." ഈ കഥയെയാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു്. 'ആരോപ്യ ചക്രഭ്രമമുഷ്ണതേജാസ്ത്വഷ്ട്രേവ യന്ത്രോല്ലിഖിതോ വിഭാതി' എന്നു രഘുവംശം (സ-൬-). പദ്യാർദ്ധവും ഈ കഥയെത്തന്നെ സൂചിപ്പിക്കുന്നു.

'വിശ്വകർമ്മാ ത്വനുജ്ഞാതശ്ശാകദ്വീപേ വിവസ്വതഃ
ഭ്രമമാരോപ്യ തത്തേജശ്ശാതനായോപചക്രമേ.'

എന്നു മാർക്കണ്ഡേയപദ്യവും ഈ കഥയുടെ സൂചനമാകുന്നു. ചിത്രം=അത്ഭുതം, തൽബിംബരൂപാഃ=അവയുടെ ബിംബത്തിന്റെ ആകൃതി

യായിട്ടു, ശിവമഹിമകലാൻ=പരമശിവൻെറ മാഹാത്മ്യത്തോടുകൂടി, ഉദ്ധാന്ത=ശോഭിക്കുന്നു. ഹന്ത=കഷ്ടം, താസാം=ആ മൂന്നുകലകളുടെയും കാന്തീട്ടം.........വിതതിഭിഃ=ആളിക്കത്തുന്നതും കഠിനവുമായ തേജസ്സിൻെറ സമൂഹംകൊണ്ടു, അഖിലം ഭസ്മിതം=ലോകമെല്ലാം ദഹിക്കുന്നു. അങ്ങയുടെ ബിംബരൂപങ്ങളായി ശോഭിക്കുന്ന ആദിത്യൻെറ മൂന്നുകലകളുടെ തേജഃപ്രസരംകൊണ്ടു ലോകം ദഹിക്കുന്നു എന്നു ഭാവം. 'ശിവമഹിമകലാൻ' എന്ന പദം വേറെ ആർക്കും അവ നിമിത്തമുണ്ടാകുന്ന സങ്കടം ശമിപ്പിക്കാവുന്നതല്ലെന്നു ധ്വനിപ്പിക്കുന്നു.

ആർക്കും മംഗല്യബിംബത്രയമിതു ഭവതോ
നാഥ! സൂക്ഷിച്ചുകൊൾവാ-
നൂക്കില്ല നാളിൽനാളിൽ പുരഹര! സഹിയാ-
തൊന്നിതേതൽപ്രഭാവം
രുക്താപേ തോൽക്കുമിപ്പാവകദിവസകര-
ന്മാരുമെന്നാലിതങ്ങോ-
ട്ടാക്കിക്കൊണ്ടാതുരാൻ ഞങ്ങളെ വിപുലകൃപാ-
ലംബമേ! പാലയേഥാഃ" ൧൮

നാഥ പുരഹര=രക്ഷിതാവായ ഭഗവാനേ, ഭവതോ=അങ്ങയുടെ, ഇദം=ഈ മംഗല്യബിംബത്രയം, മംഗല്യത്തോടുകൂടിയ മൂന്നുബിംബങ്ങളെയും, സൂക്ഷിച്ചുകൊൾവാൻ=സൂക്ഷിക്കുന്നതിനു, ആർക്കും=യാതൊരുവനും, ഊക്കില്ല=കരുത്തില്ലാതായിരുന്നു. ഏതൽപ്രഭാവം=ഈ ബിംബങ്ങളുടെ വലുതായ ശക്തി, നാളിൽ നാളിൽ=ഓരോദിവസം ചെല്ലുംതോറും, സഹിയാതൊന്നു=സഹിക്കുവാൻപാടില്ലാത്ത ഒന്നായി വന്നിരിക്കുന്നു. രുക്താപേ=തേജസ്സിൻെറ കഠിനതകൊണ്ടു, ഇപ്പാവക......കരന്മാരും=ഈ അഗ്നിയും ആദിത്യനുംകൂടി, തോല്ക്കും—ഈ ബിംബങ്ങളുടേതിൽ വളരെ താഴെയാകുന്നു. ബിംബങ്ങളുടെ തേജസ്സ് ഇവയേക്കാൾ എല്ലാം അധികം എന്നു സാരം. എന്നാ.........ക്കൊണ്ട്=എന്നാൽ ഈ ബിംബങ്ങളെ അങ്ങു സ്വീകരിച്ചു സൂക്ഷിച്ചുവച്ചുകൊണ്ടു, ആതുരാൻ=ദുഃഖിതന്മാരായ, ഞങ്ങളെ=ഞാൻ മുതലായ ഭക്തന്മാരെ, വിപുല......ലംബമേ=വിസ്തൃതമായിരിക്കുന്ന ദയയ്ക്കു ആശ്രയമായിരിക്കുന്ന ഭഗവാനേ, പാലയേഥാഃ=രക്ഷിച്ചാലും.

ഇത്ഥമമ്പിനൊടു പങ്കജാസനനുണർത്തി
വീണ്ടുമമരെസ്സമം
ഭക്തിനമ്രശിരസാ ചിരായ പദപല്ലവ-
ങ്ങൾ പണിയുംവിധൌ
പത്മനാഭവദനം നിരീക്ഷ്യ കലിതസ്മി-
തം വിരവിലാത്മബിം-
ബത്രയം ഭുവനരക്ഷണാർത്ഥമയമഗ്ര-
ഹീദഖിലനായകൻ. ൧൮

പങ്കജാസനൻ=ബ്രഹ്മാവ്, ഇത്ഥ.........ണർത്തി=ഇപ്രകാരം വെണ്ണപോലെ അറിയിച്ചു, വീണ്ടും=മടങ്ങി, അമരെസ്സമം=ദേവന്മാരോടുകൂടി, ഭക്തി.........വിധൌ=ഭക്തിയുടെ ആധിക്യംകൊണ്ടു ശിരസ്സു താഴ്ത്തി വളരെനേരംകൊണ്ടു ശ്രീപാദങ്ങളാകുന്ന തളിരുകളെയിരിക്കുന്ന പാദങ്ങളെ വന്ദിക്കുന്ന സമയത്തു, അയം അഖിലനായകൻ=ഈ സർവ്വലോകങ്ങളുടെയും നായകനായ ഭഗവാൻ, പത്മനാഭവദനം നിരീക്ഷ്യ=മഹാവിഷ്ണുവിന്റെ മുഖം നോക്കിയിട്ടു, കലിതസ്മിതം=ചിരിച്ചുകൊണ്ടു, വിരവിൽ=വേഗത്തിൽ. ഈ പദം ഭക്തന്മാരായ ദേവന്മാരുടെ അഭീഷ്ടം സാധിപ്പിക്കുന്നതിൽ ഭഗവാനുള്ള ഉത്സാഹത്തെ ധ്വനിപ്പിക്കുന്നു. ഭുവനരക്ഷണാർത്ഥം=ലോകങ്ങളുടെ രക്ഷയ്ക്കുവേണ്ടി, ആത്മബിംബത്രയം=തന്റെ രൂപത്തിലിരിക്കുന്ന മൂന്നു ബിംബങ്ങളേയും, അഗ്രഹീത്=സ്വീകരിച്ചു, വാങ്ങിച്ചു. വൃത്തം കുസുമമഞ്ജരി.

'രം നരം നരനരം നിരന്നു വരികിലോ കുസുമമഞ്ജരി'
എന്നു ലക്ഷണം.

(വൃത്തമഞ്ജരി, ഏ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ)

ബിംബത്രയം എന്ന പദം തൃതീയപാദത്തിന്റെ അവസാനത്തിലും, അടുത്തതിന്റെ ആദിയിലും (ബിം—ബത്രയം എന്നു) മുറിച്ചുവച്ചതുകൊണ്ടു യതിഭംഗം എന്ന ദോഷം സംഭവിച്ചിരിക്കുന്നു. 'വിരസവിരാമം യതിഭ്രഷ്ടം' എന്നു യതിഭ്രംശത്തിനു വാമനാചാര്യൻ ലക്ഷണം പറയുന്നു. സൂക്ഷ്മമായി നോക്കിയാൽ പ്രകൃതത്തിൽ (ബിം—ബ ത്രയത്തിനു) ശ്രവണോദ്വേഗജനകത്വം ഇല്ലെന്നു അനുഭവപ്പെടും. പദ്യങ്ങളിൽ യതിഭംഗങ്ങൾ സാധാരണമാണ്. അവയിൽ പലതും ശ്രവണപരുഷങ്ങളുമാകുന്നു.

സാകം മന്ത്രിച്ചു വേറെ മുരഹരനൊടസൌ
വിശ്വകാൎയ്യങ്ങളെല്ലാ-
മാകല്പിച്ചു ദേവൈസ്സഹ സരസമയ-
ച്ചാസ്ഥയാ പാൽപ്പയോധൌ
ലോകക്ഷേമായ ബിംബത്രയമിതു സുഖമേ
നിത്യമൎച്ചിച്ചുകൊൾകെ-
ന്നാകല്പാപാംഗി കുന്നിൻമകൾകരകമലേ
ദത്തവാൻ കൃത്തിവാസാഃ. എന്നു

അസൌ=ഈ ഭഗവാൻ, മുരഹരനൊടുസാകം=മഹാവിഷ്ണുവിനോടുകൂടി, വേറെ=പ്രത്യേകമായി, മന്ത്രിച്ചു=മററു ദേവന്മാരാരും കേൾക്കാതെ പറഞ്ഞു വിശ്വകാൎയ്യങ്ങളെല്ലാം=ലോകകാൎയ്യങ്ങളെല്ലാം, ആകെ=കഴിയുന്ന വിധത്തിൽ, കല്പിച്ചു=അരുളിച്ചെയ്തു. ദേവൈസ്സഹ=എല്ലാദേവന്മാരോടുംകൂടി, ആസ്ഥയാ=മതിപ്പു, പാൽപയോധൌ = പാൽക്കടലിൽ, വൈകുണ്ഠത്തിലേക്ക അയച്ചു=അയച്ചതിന്നശേഷം, ശിവൻ മഹാവിഷ്ണുവിനോടും ഇതരദേവന്മാരോടും പറഞ്ഞയച്ചതിന്നുമേൽ എന്നു സാരം. കൃത്തിവാസാഃ=ശിവൻ. തോല് വസ്ത്രമായി ധരിച്ചിരിക്കുന്നതുകൊണ്ട് ശിവന്നു ഈ പേർ ഉണ്ടായി. 'ഏകൈശ്വൎയ്യേ സ്ഥിതോപി പ്രണതബഹുഫലോ യസ്സ്വയം കൃത്തിവാസാഃ' എന്നു മാളവികാഗ്നിമിത്രത്തിൽ പറഞ്ഞിരിക്കുന്ന ഭാഗം ഇവിടെ സ്മൎത്തവ്യമാകുന്നു. ലോകക്ഷേമായ......കെന്ന്=ലോകങ്ങളുടെ ശ്രേയസ്സിന്നായി ഈ മൂന്നു ബിംബങ്ങളേയും സുഖമായി എന്നും പൂജിച്ചുകൊള്ളുക എന്നു പറഞ്ഞു. ആകല്പാ .. ... കമലേ=മനോഹരങ്ങളായ കടാക്ഷങ്ങളോടുകൂടിയ ശ്രീപാൎവ്വതിയുടെ കരകമലത്തിൽ, ദത്തവാൻ=ദാനം ചെയ്തു—കൊടുത്തു. ആകല്പാ.........കമലേ—ഇതു് മണിപ്രവാളമാണു്. ആകല്പാപാംഗി സംസ്കൃതം, കുന്നിൻമകൾ ഭാഷ, കരകമലേ സംസ്കൃതം. ഈ മാതിരി സംസ്കൃതവും ഭാഷയും ഇടകലൎത്തിച്ചേൎത്തു പ്രയോഗിക്കുന്ന ദീൎഘസമാസപദങ്ങൾ ചമ്പുക്കളിൽ സുലഭങ്ങളാണു്.

അനന്തരമദ്രിമകളും പരിഗൃഹ്യ മൂന്നായ്-
മിന്നുന്ന ബിംബമതു സന്തതഭക്തിഭാരാ
പൊന്നിൻപയോജമെതിർ തിക്കിന തൃക്കരംകൊ-
ണ്ടന്നന്നു കല്പിതസമർച്ചനമുള്ളകാലേ. ൫൭

അനന്തരം=ശിവൻ ബിംബത്രയം കൊടുത്ത സമയത്തു, അദ്രിമകളും=ശ്രീപാർവ്വതിയും, മൂന്നായ് മിന്നുന്ന അതു ബിംബം=മൂന്നായി ശോഭിക്കുന്ന ആ ബിംബത്തെ, പരിഗൃഹ്യ=വാങ്ങിയിട്ട്, സന്തതഭക്തിഭാരാ=മനസ്സിൽ ഭക്തിയുടെ ആധിക്യത്തോടുകൂടിയവളായിട്ട്, പൊന്നിൻ....കൊണ്ട്=സ്വർണ്ണമയമായ താമരപ്പൂവിന്റെ ശോഭപോലെ ശോഭിക്കുന്ന തന്റെ കയ്യുകൊണ്ടുതന്നെ, അന്നന്നു=പതിവായി, കല്പിതസമർച്ചനം=കല്പിതസമർച്ചനമാകുംവണ്ണം. ക്രിയാവിശേഷണം—കല്പിതം = ചെയ്യപ്പെട്ട. സമർച്ചനം=പൂജ. ഉള്ളകാലേ=ശോഭിച്ചു. പാർവ്വതീദേവി പതിവായി ഭക്തിയോടുകൂടി ആ ബിംബത്തെ പൂജിച്ചുവന്നു എന്നു സാരം.

ഇത്ഥംതന്നെ ത്രപാംഗനാമിഴകിയൊടു കഴി-
ഞ്ഞൊരു കാലം തപസ്യാ-
മെത്തും ഉപക്ഷ്മായ മാനവകുലമഹനീ-
യായ മാന്ധാതൃനാമ്നേ
തേപാ ബിംബങ്ങളിലൊന്നാത്മസുതയൊടു സ-
മർപ്പ്യ ശ്രേയോപി സേവാ-
വൃത്തൌ രണ്ടാമതെത്തത്തനയനു മുചുകു-
ന്ദനുമേകീ പിനാകീ. ൫൮

ഇത്ഥം......... .......കാലം=ഇപ്രകാരം ശ്രീപാർവ്വതി വളരെക്കാലം ബിംബം പൂജിച്ചുകൊണ്ടു പാർത്തു. അങ്ങനെ കഴിഞ്ഞതിനുശേഷം, പിനാകീ=ശ്രീപരമേശ്വരൻ, തപസ്യാ=തപസ്സ്, 'സംക്രന്ദനോ സമമേഷിദേവ സഹതപസ്യാന്തപസ്യാലഭതാ' (പാർവ്വതീപരിണയം സംസ്കൃതപ്രബന്ധം) എന്നു മേല്പത്തൂർഭട്ടതിരി പ്രയോഗിച്ചിരിക്കുന്നു. മെത്തും=വർദ്ധിക്കുന്ന, ഉപക്ഷ്മായ.........നാമ്നേ=രാജർഷിയായും മനുവംശരാജാക്കന്മാർക്ക് പൂജനീയനായും ഇരിക്കുന്ന മാന്ധാതാവിനായിക്കൊണ്ട്, ആത്മസുതയോട്

ലായവയുടെ സ്വഭാവങ്ങളും, വീക്ഷിതാഃ കിം എന്ന പദങ്ങളോടു അന്വയിക്കണം. അവയെയും കണ്ടു അറിഞ്ഞുവോ എന്നു സാരം.

ഗിരമിതി നിശമ്യ മന്ദഹാസ-
സ്ഫുരണകലാവിശദാം കലേശമൌലേഃ
പരിചിനൊടു കൃതാഞ്ജലിർഗ്ഗണാനാം
പരിവൃഢനൻപിലുന്നതിനാൻ തദാനീം. ൨൧

ഗണാനാം പരിവൃഢൻ=ഗണശ്രേഷ്ഠനായ കുംഭോദരൻ, കലേശമൌലേഃ=കലാധരൻ—ചന്ദ്രൻ മൌലിയിൽ ഇരിക്കുന്നവനായ ശിവന്റെ, മന്ദ.........വിശദാം=മനോഹരമായ മന്ദഹാസത്തിന്റെ പ്രകാശംകൊണ്ടു സ്വച്ഛമായിരിക്കുന്ന, ഇതി=ഇപ്രകാരമുള്ള, ഗിരം=വാക്കിനെ, നിശമ്യ=കേട്ടിട്ടു, പരിചിനൊടു=വഴിപോലെ, കൃതാഞ്ജലിഃ=കൃതമായിരിക്കുന്ന അഞ്ജലിബന്ധത്തോടുകൂടിയവനായിട്ടു—തൊഴുതിട്ടു, തദാനീം=അപ്പോൾ, അൻപിലുന്നതിനാൻ=ആദരവോടുകൂടി പറഞ്ഞു.

"കേൾക്കേണം തമ്പിരാനേ! ജയ ജയ തൊഴുതേൻ
നിൻപ്രസാദാദശേഷ-
ശ്ലാഘ്യോ നാകാദിലോകങ്ങളിലനുപദമോ-
രോന്നിലേ ഞാൻ നടന്നേൻ
ദാക്ഷിണ്യാൽ സത്യലോകത്തിലുമതിമഹിതേ
വിഷ്ണുലോകേപി ഗത്വാ
സാക്ഷാദ്വാണീരമേശൌ തവ പദകമലോ-
പാസിനൌ കൈപ്പണിഞ്ഞേൻ. ൨൨

തമ്പിരാനേ വിഭോ കേൾക്കേണം=നിന്തിരുവടി കേട്ടാലും, ജയ ജയ=അവിടുന്നു ജയിച്ചാലും ജയിച്ചാലും, തൊഴുതേൻ=അവിടുത്തെ തൊഴുന്നേൻ, നിൻ ......ശ്ലാഘ്യോ=അവിടുത്തെ അനുഗ്രഹംകൊണ്ടു എല്ലാവരാലും പൂജിക്കുവാൻ യോഗ്യനായിരിക്കുന്ന ഞാൻ, നാകാദി........നിലേ=സ്വർഗ്ഗം, ഭൂലോകം മുതലായ ലോകാന്തരങ്ങളിലും, പ്രത്യേകം നടന്നേൻ=സഞ്ചരിച്ചു. അനുപദം എന്ന പദത്തിന്റെ സ്ഥാനത്താം

ഭാവം എന്നൎത്ഥം. ഭാഷിണ്യാൽ=ഭാഷിണിതയാ (സാമൎത്ഥ്യം) ഹേതുവായിട്ട്, സത്യലോക...............ഗതഃ=ബ്രഹ്മലോകത്തിലും ഏറ്റവും പൂജിക്കപ്പെട്ടതായ വൈകുണ്ഠലോകത്തിലും ഗമിച്ചിട്ട്—പോയിട്ട്, തപഃ പരകമലോപാസിനൌ=അവിടുത്തെ പാദപത്മങ്ങളെ ഭജിക്കുന്നവരായ, വാണീരമേശൌ=ബ്രഹ്മാവിനേയും വിഷ്ണുവിനേയും, സാക്ഷാൽ=പ്രത്യക്ഷമായിക്കണ്ടു, കൈവണങ്ങിനേൻ=തൊഴുതു. ഞാൻ കണ്ടസമയത്തു ബ്രഹ്മാവിന്റേയും വിഷ്ണുവിന്റേയുംകൂടെ അവരുടെ ഭാൎയ്യമാരായ സരസ്വതിയും ലക്ഷ്മീദേവിയുമുണ്ടായിരുന്നു എന്നു വാണീരമാരമേശൌ എന്ന പദം ധ്വനിപ്പിക്കുന്നു.

സുഖസരണിയിലിത്ഥം പ്രായശഃ സ്വൈരചാരീ
നഗരവിഷയരാജ്യഗ്രാമസൽക്ഷേത്രപൂൎണ്ണം
അഖിലഭുവനമംഗല്യാകരം മൎത്ത്യലോകം
പുകഴ്പെരുകിന നാനാകൎമ്മഭൂമിം ഗതോ ഞാൻ.വ.ന.

ഞാൻ=അവിടുത്തെ ഭൃത്യനായ ഞാൻ, ഇത്ഥം=ഇപ്രകാരം, സുഖസരണിയിൽ=സുഖമായ വഴിയിൽക്കൂടിത്തന്നെ, പ്രായശഃ=മിക്കവാറും, സ്വൈരചാരീ=യാതൊരു ഉപദ്രവവുമില്ലാതെ സഞ്ചരിച്ചു, നഗരവിഷയ.........പൂൎണ്ണം=പട്ടണങ്ങൾ, ദേശങ്ങൾ, രാജ്യങ്ങൾ, ഉൾനാടുകൾ, വിശിഷ്ടങ്ങളായ ക്ഷേത്രങ്ങൾ ഇവയെക്കൊണ്ടു നിറഞ്ഞിരിക്കുന്നതും, അഖില...............കരം=എല്ലാലോകങ്ങളിലുംവെച്ചു മംഗല്യത്തിനു ഇരിപ്പിടവും, മൎത്ത്യലോകം=മനുഷ്യരുടെ ലോകവും, പുകഴ്പെരുകിന=ഏററവും ഖ്യാതിയോടുകൂടിയതും ആയിരിക്കുന്ന, നാനാകൎമ്മഭൂമിം=കേരളത്തെ, ഗതഃ=ഗതനായി, കേരളത്തിൽ ചെന്നു. കൎമ്മിമാൎക്കെല്ലാം തദ്വിഹിതങ്ങളായ യാഗാദികൎമ്മങ്ങൾക്കും പ്രാധാന്യം കൈവന്ന നാടായതുകൊണ്ടു കേരളത്തിനു കൎമ്മഭൂമി എന്ന പേരുണ്ടായി.

വാൎമ്മെത്തീടും ചതുസ്സാഗരപരിഗതമാം
ഭൂതലേ ഭാൎഗ്ഗവശ്രീ-
രാമന്തന്നാലധിഷ്ഠാപിതമമിതസുഖം
മണ്ഡലം കേരളാഖ്യം

൫. (1) സാവിത്രിയാമൊരു സ-
വിത്ര്യാം പിറന്നു പുന-
രാബ്ധപാതങ്ങളസേവാഃ

(2) സവിതൃസമശോഭാഃ
ശിവനിയതഭാവാഃ

(3) ദിവസമന്ത നിഗമമയ-
ജലധികളിലന്തകലിത-
പരമകിടിപരിവൃഢവിഭാവാഃ;

൬. (1) സാഹിത്യതന്ത്രകൃത-
ഗാഹക്രമാ മഹിത-
ഗാർഹസ്ഥ്യമാർന്നു ചരിതാർത്ഥാഃ

(2) സുകൃതഗണമൈത്രാഃ
സുഖവിദിതശാസ്ത്രാഃ

(3) സുവിരചിതധരണിസുര-
വിബുധപിതൃപരിചരണ-
മുദിതതരളതനയപൌത്രാഃ;

൭. (1) പാലാഴിചാരിപ്പുകം
മാലാമയം കലിത-
ലീലം പ്രപൂർണ്ണ ജഗദന്തേ

(2) പല വചനബന്ധേ
ഫലവിഭവമെന്തേ

(3) നലമുടയ ധരണിസുര-
കലപതികളവരുല്ല-
ള്ളണഗരിമ തടവി വിജയന്തേ.

പരിശുദ്ധമായിരിക്കുന്നതും, വിശ്വൈകഹൃദ്യം=ലോകത്തിന്ന ഹൃദയംഗമവും ആയി, മേദിനീചക്രഭാസാം സതാം ജനാനാം=ലോകവാസികളായ സജ്ജനങ്ങളുടെ, ആചാരതയൈവ=ആചാരം എന്ന നിലയിൽതന്നെ, പരിലസതി=ശോഭിക്കുന്നു. അവിടെയുള്ള ബ്രാഹ്മണരുടെ ചരിത്രം സദാചാരമായി ശോഭിക്കുന്നു എന്ന സാരം.

മാർത്താണ്ഡസോമകുലജാ മഹിതാനുഭാവാ
മൂർദ്ധാഭിഷേകമിയലും നരപാലവീരാഃ
ആസ്ഥായ ഭക്തിഭരമന്വഹമന്യവര്‍ണ്ണി-
സ്സാര്‍ദ്ധം മുദാ പരിചരന്ത്യമുമഗ്രഹാരം. ൫൧

മാർത്താണ്ഡ ... ...കുലജാഃ=സൂൎയ്യന്റെയും ചന്ദ്രന്റെയും വംശത്തിൽ ജനിച്ചവരും, മഹിതാനുഭാവാഃ=ബഹുമാനിക്കപ്പെട്ട പ്രഭാവത്തോടുകൂടിയവരും, മൂർദ്ധാഭിഷേകമിയലും=സിംഹാസനാരോഹണം ചെയ്തു അഭിഷേകകർമ്മം നിർവ്വഹിച്ചവരും ആയ, നരപാലവീരാഃ=മഹാരാജാക്കന്മാർ. ഇവിടെ വീരശബ്ദം പരാക്രമാദിഗുണാതിശയത്തെ കുറിക്കുന്നതാകുന്നു. അമും അഗ്രഹാരം=ഈ ഗ്രാമത്തെ, അന്വഹം=ദിവസംതോറും, ഭക്തിഭരം ആസ്ഥായ=ഏററവും ഭക്തിയെ വഹിച്ച്, മുദാ=സന്തോഷത്തോടുകൂടി, അന്യവര്‍ണ്ണിസ്സാർദ്ധം=ബ്രാഹ്മണാദികളായ ഇതരജാതിക്കാരോടുകൂടി, പരിചരന്തി=പരിചരിക്കുന്നു, പരിപാലിക്കുന്നു. കോലസ്വരൂപത്തിലെ രാജധാനി നിന്നിരുന്നതു ചെറുതാഴമല്ലൂർഗ്രാമത്തിൽ കരിപ്പത്തു എന്ന സ്ഥലത്തായിരുന്നു.

മാമാ ഫലം കിമു ഗിരാം വിഭവേന ഭൂമൌ
ശ്രീമന്മഹാധരണിദേവകുലോജ്ജ്വലോയം
ഗ്രാമോധുനാ ഘനനിബദ്ധഭവൽപ്രസാദ-
സ്ഥേമാ ചകാസ്തി സകലോത്തരഭാഗ്യഭൂമാ" ൫൨

മാമാ=ആശ്ചര്യം, ഗിരാം=വാക്കുകളുടെ, വിഭവേന=വിഭവം കൊണ്ടു, കിമു ഫലം=എന്താണ് ഫലമുള്ളത്, ഒന്നുമില്ല എന്ന ഭാവം. ഭൂമൌ=ഭൂമിയിൽ, മഹാ... ... ...ജ്ജ്വലഃ=മഹാന്മാരായിരിക്കുന്ന ബ്രാ

ഷന്മാരുടെ വംശങ്ങളെക്കൊണ്ടു ശോഭിക്കുന്നതും, ശ്രീ ... ... ......സമ്പൂർണ്ണമാ—പൂർണ്ണമായി സിദ്ധിച്ചിരിക്കുന്ന അവിടുത്തെ അനുഗ്രഹത്തിന്റെ സമ്പത്തോടും, സകലോ ... ... ... ...ത്തമം—എല്ലാവിധം ഉൽകൃഷ്ടമായിരിക്കുന്ന ഗുണങ്ങളുടെ ആധിക്യത്തോടും കൂടിയതും ആയി, അയം—ഇത്, ഗ്രാമഃ—ഗ്രാമം, ചകാസ്തി—ശോഭിക്കുന്നു.

ഇത്ഥംവാ കേട്ട കംസോദരഗിരമതിമോ-
ദേന ദേവർഷിദൈത്യാ
വിസ്മേരാ നന്നനന്നെന്നതിശയമിതി നിതരാ-
മഭ്യനന്ദന്നമന്ദം
അത്രേയല്ലത്രിലോകീശരണമുരുകൃപാം
പൂണ്ടു തം ഗ്രാമമയ്യോ!
സത്ര്യസ്സ്വാനുഗ്രഹപ്രേരധിമസമുചിതമായ്-
ക്കല്പയാമാസ ഗൂഢം. ൨൯

ദേവർഷിദൈത്യാഃ—ദേവന്മാരും മുനികളും അസുരന്മാരും, കംസോദരഗിരം—കംസോദരന്റെ വാക്കിനെ, ഇത്ഥംവാം—ഇപ്രകാരം, കേട്ട്, അതിമോദേന—സന്തോഷത്തോടുകൂടിയും, വിസ്മേരാഃ—വിസ്മയപ്പെട്ട്, ഏറ്റവും നന്നു നന്നു ഇതി—ഏററവും നല്ലത് നല്ലത് എന്നിങ്ങിനെ, അഭ്യനന്ദൻ—അഭിനന്ദിച്ചു—ശ്ലാഘിച്ചു, അത്രേയല്ല—അതു തന്നെയല്ല, ത്രിലോകീശരണം—ത്രിഭുവനശരണം, ഉരുകൃപാം പൂണ്ട്—ഏററവും കാരുണ്യത്തോടുകൂടി, തം ഗ്രാമം—ആ പെരുമനെല്ലൂർ ഗ്രാമത്തെ, സത്ര്യഃ—അപ്പോൾത്തന്നെ, ഗൂഢം—രഹസ്യമായി, സ്വാനുഗ്രഹ... ... ...സമുചിതമായ് കല്പയാമാസ—തന്റെ അനുഗ്രഹപ്രേരധിമയ്ക്കു യോഗ്യമാക്കി ചെയ്തു, അയ്യോ!—ആശ്ചര്യദ്യോതകമായ പദം. അപ്പോ, മതാ ഇത്യാദിപോലെ; കവികൾ ധാരാളമായി ഉപയോഗിക്കാറുള്ളതാണ് ഇപ്പദം. 'ചിത്രം ദുഷ്ടരപി തെളിഞ്ഞിതയ്യാ' എന്ന് ഭാരതം കിളിപ്പാട്ട് സഭാപർവ്വത്തിൽ എഴുത്തച്ഛൻ പ്രയോഗിച്ചിരിക്കുന്നതു നോക്കുക. അവിടം തന്റെ സ്ഥാനമാക്കുവാൻ കൊള്ളാമെന്ന് ഉള്ളിൽ കരുതി ആ ഗ്രാമത്തെ അനുഗ്രഹിച്ചു എന്നു സാരം.

രേചല്യ ഏറുന്നതായ കലികാലമാകുന്ന ഭയങ്കരമായ പെരുമ്പാമ്പിനാൽ, സാരവേഗം = ആരവേഗാത്തോടുകൂടി—ശീഘ്രഗതിയിൽ, ഒരേത് അഖിലം ഗ്രസ്യമാനാം=ഭൂമിയെല്ലാം വിഴുങ്ങപ്പെടുന്നതായിട്ടു. മന്യേ=വിചാരിച്ചു. കലിയെ പെരുമ്പാമ്പായും പാപത്തെ അതിന്റെ വിഷമായും കല്പിച്ചിരിക്കുന്നതിനാൽ അലങ്കാരം രൂപകം. കലികാലത്തിന്റെ ഭയങ്കരത കാണിക്കുന്നതിനാണ് സർപ്പരൂപമായി അതിനെ കല്പിച്ചതു്. പാമ്പിന്റെ വിഷം എന്നപോലെ കലിക്കു പാപം സഹജാവസിതം എന്നു 'കല്പത ......... ഭായാ' എന്ന പദത്തിൽ നിന്ന ഗ്രാഹ്യം.

"കഷ്ടം മഹീകമലിനീം കലിഗന്ധഹസ്തീ
നിശ്ശങ്കമവഗാഹ്യ വിശൃംഖലാത്മാ
ഞെട്ടൊന്നൊടിച്ചു ചില ധർമ്മമൃണാളകാണ്ഡാൻ
ദുഷ്ടോയമദ്യ മലിനീകുരുതേ നികാമം. ന. ഗ്



കഷ്ടം—ഈ പദം ഖേദാധിക്യത്തെ ദ്യോതിപ്പിക്കുന്നു. ദുഷ്ടഃ=ദുഷ്ടനായി, വിശൃംഖലാത്മാ കലിഗന്ധഹസ്തീ=വിശൃംഖലമായ—ചങ്ങലയില്ലാത്ത, തടവില്ലാത്ത, കലികാലമാകുന്ന മദിച്ച ആന, മഹീകമലിനീം=ഭൂമിയാകുന്ന താമരപ്പൊയ്കയിൽ, നിശ്ശങ്കം=സംശയമൊന്നുമില്ലാതെ, അവഗാഹ്യ=ഇറങ്ങിമുങ്ങി, ഞെട്ടൊന്നൊ.........കാണ്ഡാൻ=ഞെട്ടുകളെല്ലാം ഒടിച്ചു ധർമ്മങ്ങളാകുന്ന താമരവളയങ്ങളെ, നികാമം=ഏററവും, അദ്യ=ഇക്കാലത്തു, മലിനീകുരുതേ=മലിനമാക്കുന്നു, കലക്കിമറിക്കുന്നു എന്നു സാരം. ഭൂമിയെ താമരപ്പൊയ്കയായും ധർമ്മങ്ങളെ മൃണാളങ്ങളായും കലിയെ മദഗജമായും കല്പിച്ചിരിക്കുന്നതിനാൽ അലങ്കാരം രൂപകം. ആന താമരപ്പൊയ്കയിലിറങ്ങിയാൽ മൃണാളങ്ങളെയെല്ലാം പറിച്ചുകളഞ്ഞു പൊയ്ക എങ്ങിനെ കലക്കുന്നുവോ അതുപോലെ കലിയുഗം ലോകത്തെ പാപഭൂയിഷ്ഠമാക്കിച്ചെയ്യുന്നു എന്നു സാരം.

അവനിയിലിഹ പാർത്താലപ്രകാരം വരാതു
സ്വവിപുലകലിദോഷം മേലിലിമ്മാനുഷാണാം
അവികലമൊരു യത്നം ക്ഷത്രവംശോത്ഭവേന
ധ്രുവമഴകിനൊടെന്നാലപ്രകാരം വിധേയം." ന. ഒ

ദ്വാരത്തിന്റെ മുമ്പിൽ അഗസ്ത്യമഹർഷി വന്നു ചേർന്നു എന്നു സാരം. ചെറുവിരൽ.......... ..........ത്മാ എന്ന പദം മുനിയുടെ ശരീരത്തിന്റെ ഹ്രസ്വതയേയും മുനിശിഖാമണി എന്നുള്ള തപോവൈഭവത്തേയും ദ്യോതിപ്പിക്കുന്നു.

അന്നേരമൻപിനൊടു രാജമുനീശ്വരോസൌ
ധന്യം നിരീക്ഷ്യ പുരതോ മുനിസാർവ്വഭൌമം
സന്നാമപൂർവ്വമൊരു കാഞ്ചനപീഠികായാ-
മന്യൂനഭക്തിയൊടിരുത്തി വണങ്ങി നിന്നാൻ. ൩൬

അന്നേരം=മുൻപറഞ്ഞവിധം വിചാരിച്ചുകൊണ്ടിരുന്ന സമയത്ത്, അസൌ രാജമുനീശ്വരഃ=ഈ രാജർഷിശ്രേഷ്ഠനായ ശതസോമൻ, പുരതഃ=മുമ്പിൽ, ധന്യം മുനിസാർവ്വഭൌമം നിരീക്ഷ്യ=ശ്രേഷ്ഠനായി മുനികൾക്കു അധീശ്വരനായിരിക്കുന്ന അഗസ്ത്യനെ കണ്ടിട്ട്, സന്നാമ ..........പീഠികായാം=ആദ്യമായി മുനിയെ നമസ്കരിച്ചു പിന്നീടു പൊന്നുകൊണ്ടുണ്ടാക്കിയ പീഠത്തിൽ, അന്യൂനഭക്തിയൊടു=തികഞ്ഞ ഭക്തിയോടുകൂടി, ഇരുത്തി, വണങ്ങി=വന്ദിച്ചു, നിന്നാൻ=മുനിയുടെ അടുത്തു നിന്നു. സ്വധർമ്മാനുസരണം ചെയ്യുന്ന രാജ്യഭരണവും ഒരു തപസ്സാകുന്നു എന്നും അതിൽ പ്രവർത്തിക്കുന്ന രാജാക്കന്മാർക്കും ഋഷികളുടെ മാഹാത്മ്യമുണ്ടെന്നും കാണിക്കുവാനാണ് ഇവിടെ 'രാജമുനീശ്വരഃ' എന്ന പദം പ്രയോഗിച്ചത്. 'രാജ്യാശ്രമമുനിം മുനിഃ' എന്ന രഘുവംശ(സ-൧)പ്രയോഗം ഇവിടെ സ്മർത്തവ്യം.

"ഏതും വൈകേണ്ടവൊന്നല്ലരികിലുടനിരു-
ന്നീടുവാ"നെന്നു മെല്ലെ-
സ്സാധൂക്ത്വാ ഭദ്രസിംഹാസനമുകളിലവ-
സ്ഥാപ്യ ശുദ്ധാന്തരാത്മാ
മീതേ മീതേ ലസന്തം പ്രസൃമരമഹസാ
ഭക്തിനമ്രോത്തമാംഗം
മോദാലാഗേ ചിരം പാർത്തുമൃഷിപെരുമാറം
വിസ്മിതോ വാചമൂചേ. ൩൭

മന്നോരോമായി പൃത്ഥ കീർത്തിയാകുന്ന പൂവിന്റെ മണം തിങ്ങി—എല്ലായിടത്തും ചേർന്ന്, ഇദാനീം=ഇപ്പോൾ, ആശാ...... ...ഫലം=എല്ലാം കാലത്തിലുമായ ശാശ്വതങ്ങളാകുന്ന ഫലത്തെ, അഖില ......... ...നാസ്വാദന്ത=എല്ലാ ജനങ്ങളും ഇക്കാലത്ത് ആസ്വദിക്കുന്നു. അനാരതവികസന വിക്രമം വൃക്ഷം, ശിവകരുണാ ജലം, തപസ്സ് വളം, കീർത്തി പൂവ്, ഇഷ്ടഫലം; എന്ന രൂപകം അലങ്കാരം.

ഭാഷാരാമായണചമ്പുവിൽ (ഖരവധം ഭാഗം) 'വൈകുണ്ഠനാഥൻ' എന്ന് ആരംഭിക്കുന്ന ഒരു പദ്യം ഉണ്ട്. അതും ഈ ശ്ലോകവും ഒന്നു തന്നെയാണ്.

"എന്നാലിതും ഗുണനിധേ! ജഗതീഹിതാർത്ഥ-
ന്തന്നേ ഭവന്തു ഭവതശ്ചരിതാനി മേലേൽ”
എന്നേവമുക്തഗിരമുദ്ധുരഭക്തിശാലീ
ചൊന്നാനസൗ തൊഴുതു സിന്ധുപിബം മുനീന്ദ്രം. ൪൦

ഗുണനിധേ=മഹനീയങ്ങളായ ഗുണങ്ങൾക്കെല്ലാം വാസസ്ഥാനമായിരിക്കുന്ന ആര്യനായ രാജാവേ, എന്നാലിതും=എന്നാൽ, ഭവതഃ ചരിതാനി മേലേൽ = അങ്ങയുടെ വിശിഷ്ടങ്ങളായ കൃത്യങ്ങൾ മീതെ മീതെയായി, ജഗതീ......... ഭവന്തു=ലോകങ്ങളുടെ ഇഷ്ടത്തിന—ശ്രേയസ്സിന്നുതന്നെയായി ഭവിക്കട്ടെ, എന്ന് ഏവം ഉക്തഗിരം=ഇപ്രകാരം വാക്കുപറഞ്ഞവനും, സിന്ധുപിബം=സമുദ്രജലം കുടിച്ചു വററിച്ചവനും ആയ, മുനീന്ദ്രം=മുനിശ്രേഷ്ഠനോട്—അഗസ്ത്യനോട്, അസൗ = ഈ രാജാവ്, ഉദ്ധുരഭക്തിശാലീ = പൂർണ്ണമായ ഭക്തിയോടുകൂടിയവനായി, തൊഴുതു=തൊഴുതിട്ട്, ചൊന്നാൻ=പറഞ്ഞു.

“നിശ്ശേഷാണാം മുനീനാം മുകുടഘടിതമാ-
ണിക്യദാമ്നേ മഹിമ്നാ
വിശ്വാധിക്യം കലർന്നീടിന വിമലതപ-
സ്യാപരീപാകധാമ്നേ

അശ്രാന്തം വിന്ധ്യശൈലോച്ഛ്രയവിഹതികൃതേ
സപ്തപാഥോധിപാന-
സമ്പൂർണ്ണക്രീഡ! കേള്യാ കലശജ! കലയാ-
മോ നമസ്യാഞ്ജലിന്തേ ൪൮

ഈ ശ്ലോകത്തിൽ അഗസ്ത്യമുനിയുടെ മാഹാത്മ്യത്തെ വർണ്ണിക്കുന്നു. കലശജ=അല്ലയോ അഗസ്ത്യമുനേ, നിശ്ശേഷാണാം.............. ധാമ്നേ=എല്ലാമുനികളുടെയും കിരീടത്തിൽ ഘടിപ്പിച്ചിരിക്കുന്ന മാണിക്യമായുള്ളവനും, മഹർഷിമാർക്ക് എല്ലാവർക്കും ഭൂഷണമായിരിക്കുന്നവൻ എന്നു സാരം. മഹിമ്നാ=മഹിമാവുകൊണ്ടു-മാഹാത്മ്യത്തിനാൽ, വിശ്വോ... ......ധാമ്നേ=ലോകത്തിൽ അധികമായും നിർമ്മലമായും ഇരിക്കുന്ന തപസ്സിന്റെ പരിപാകത്തിന് ഇരിപ്പിടമായും, അശ്രാന്തം=എപ്പോഴും, വിന്ധ്യ............കൃതേ=വിന്ധ്യപർവ്വതത്തിന്റെ ഉയർച്ചയ്ക്കു ഹാനിയെ ചെയ്യുവനും, ഒരു കാലത്തും പൊങ്ങാത്തവിധം വിന്ധ്യനെ താഴ്ത്തിയവൻ എന്നു ഭാവം. സപ്ത............ക്രീഡ=ഏഴ് സമുദ്രങ്ങളിലേയും ജലം കുടിക്കുകയാകുന്ന സമ്പൂർണ്ണക്രീഡയോടുകൂടിയവനേ. സമ്പൂർണ്ണം=ഇഷ്ടം പോലെ വർത്തിക്കുന്നതു, ക്രീഡ=കളി. സമുദ്രജലം കുടിച്ചതു കാര്യമായിട്ടല്ല, വിനോദമായിട്ടാണ ചെയ്തതെന്നു ഭാവം. തേ=അങ്ങയ്ക്കായിക്കൊണ്ടു, കേള്യാ=കേളിയോടുകൂടി, നമസ്യാഞ്ജലിം കലയാമഃ=നമസ്കാരത്തോടുകൂടിയ അഞ്ജലിയെ ചെയ്യുന്നു-തൊഴുന്നു. അഗസ്ത്യമഹർഷി വിന്ധ്യപർവ്വതത്തെ താഴ്ത്തുകയും, സമുദ്രജലം കുടിക്കുകയും ചെയ്തു എന്ന പൌരാണികകഥ കവി ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

"വിന്ധ്യസ്യ സംസ്തംഭയിതാ മഹാദ്രേ-
ന്നിശ്ശേഷപീതോജ്ഝിതസിന്ധുരാജഃ"

(രഘു-സ-൬) എന്നും മററുമുള്ള മഹാകവിപ്രയോഗങ്ങളെ നോക്കുക. മുനികുലശ്രേഷ്ഠതയും, തപോവൈഭവം, വിന്ധ്യമദാപഹാരണം, സമുദ്രജലപാനം, എന്നീ അഗസ്ത്യന്റെ വൈഭവങ്ങളെ ഈ ശ്ലോകത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

ഇന്നോളം പോന്നൊഴിഞ്ഞില്ലിഹ തൊഴിൽ നിയമി-
പ്രൗഢ! നന്നായിതെന്നേ
പുണ്യപ്രാഗല്ഭ്യമേ മൽകൃതഘനതപസാ-
മദ്യ സാഫല്യമേശീ
അന്യൂനം താവകാനുഗ്രഹവുമഴകിലെ-
ന്നാന്തരാകാംക്ഷയും കേ-
ളൊന്നായ് വന്നു ഉല്ലോലമെന്നു മുനിവര! ദൈവാ-
നുകൂല്യം മദീയം. ൪൮

പുണ്യപ്രാഗല്ഭ്യമേ=സുകൃതത്തിന്റെ പ്രൗഢിയോടുകൂടിയവനായും, നിയമിപ്രൗഢ=യോഗികൾക്ക് മുഖ്യനായും ഇരിക്കുന്ന അല്ലയോ മഹാത്മൻ, ഇന്നോളം......തൊഴിൽ=അങ്ങു ഇപ്പോൾ ഇവിടെ വന്നുചേർന്ന പ്രവൃത്തി—കാര്യം, നന്നായിതെന്നേ=ഏറ്റവും നന്നായി എന്നുമാത്രമേ പറയുവാനുള്ളൂ. മൽ..........മേശീ=ഞാൻ ചെയ്ത വലിയതായ തപസ്സുകൾക്ക് ഇന്നു ഫലം കിട്ടി, കേൾ=കേട്ടാലും, അന്യൂനം.........ഗ്രഹവും=കുറവൊന്നുമില്ലാത്തതായ—പൂർണ്ണമായ അങ്ങയുടെ അനുഗ്രഹവും, എന്ന.............രാകാംക്ഷയും=ഇതു എന്റെ ഉള്ളിലെ ആഗ്രഹവും, അഴകിൽ=ഭംഗിയായി, ഉല്ലോലം=ഏറ്റവും, ഒന്നായ്വന്നു=ഒന്നുതന്നെയായി വന്നു, എന്നു=എന്ന സംഗതി, മുനിവര=അല്ലയോ മുനിശ്രേഷ്ഠ, എന്റെ ഉള്ളിലെ ആഗ്രഹം അറിഞ്ഞാണോ അങ്ങു പറഞ്ഞതെന്നു തോന്നും. യോഗത്താൽ അതിനു ശക്തി അങ്ങേയ്ക്കു ഉണ്ടല്ലോ. ഈ അഭിപ്രായത്തെക്കൂടി മുനിവര എന്ന പദം ധ്വനിപ്പിക്കുന്നു. മദീയം=എന്നെ സംബന്ധിച്ചതു്—എന്റെ, ദൈവാനുകൂല്യം ഈശ്വരൻ അനുകൂലമായി നില്ക്കുന്നതുകൊണ്ടാണ്.

എന്തൊട്ടാൻ ദേഹിനാമിക്കലിമലമധുനാ
കിംന്നു കർത്തവ്യമെന്നാ-
യിത്ഥം ഞാനോർത്തിരിക്കേ ഭുവനകമലിനീ-
ഭാനുമന്തം ഭവന്തം

പ്രത്യക്ഷം കണ്ടുകപ്പെട്ടതു ശിവശിവ! മൽ-
ഭാഗ്യസാമഗ്ര്യമെന്നാ-
ലുദ്ധർത്തും ക്ഷോണീചക്രം കലിസലിലനിധേഃ
കല്പ്യതാമല്പപായം.” ൪൬

ദേഹിനാം=മനുഷ്യർ, ദേഹംതന്നെ പ്രധാനം എന്നു വിചാരിച്ചു ധർമ്മകാര്യങ്ങളിൽ വിമുഖന്മാരായി കഴിയുന്നവർ എന്ന അർത്ഥം ദേഹി എന്ന പദം ധ്വനിപ്പിക്കുന്നു. അദ്യനാ=ഈ കലികാലത്തിൽ, കലിമലം=കലിയുഗം നിമിത്തം ഉണ്ടാകുന്ന ദോഷം, എന്തൊന്നാൽ=വന്നുചേരാതിരിക്കുവാൻ, കർത്തവ്യം കിം നു എന്നായി ഇദാനീം=ചെയ്യേണ്ട പ്രവൃത്തി എന്താണു എന്നിങ്ങനെ, ചിന്തിതവതി=വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ, ഭുവന... ...ബന്ധം=ലോകമാകുന്ന താമരപ്പൊയ്കയ്ക്കു ആദിത്യനായിരിക്കുന്ന—ലോകത്തെ എല്ലാം പ്രകാശിപ്പിക്കുന്നവനായ അങ്ങയെ, പ്രത്യക്ഷം... ... ...പ്പെട്ടു=കണ്ണിനുനേരെ കണ്ടു, മൽഭാഗ്യസാമഗ്ര്യം=എന്റെ ഭാഗ്യത്തിന്റെ പൂർത്തിനിമിത്തമാണ്. ശിവശിവ=ആശ്ചര്യദ്യോതകം. അങ്ങയെ കാണ്മാൻ എനിക്കു ഭാഗ്യമുണ്ടായല്ലോ എന്നു ഭാവം. എന്നാൽ=ഇനി, കലി... ...നിധേഃ=കലിയുഗമാകുന്ന കടലിൽനിന്നു, ക്ഷോണീചക്രം=ഭൂമിയെ, ഉദ്ധർത്തും=ഉയർത്തുവാനായി, അല്പപായം=വഴി, കല്പ്യതാം=ഉണ്ടാക്കിയാലും. കലിദോഷനിവൃത്തിക്കു ഒരു മാർഗ്ഗം ഉണ്ടാക്കിത്തരണം എന്നു സാരം.

തസ്മിന്നേവം ബ്രുവാണേ മുനിവരനതുലംചെ-
യ്തു തദാനീം “ത്രിലോകീ-
പൊൽപ്പൂണ്ണേ! യുക്തമാത്താലിതു തപനകലീ-
നന്ദ തേ ധർമ്മസാരം
എപ്പേരും നിൻകരസ്ഥം പുകൾചെറുകിന സാ-
മ്രാജ്യമെന്നാലിരിക്കെ-
സ്സൽബോധാലീദൃശന്തോന്നിയതഴകതഹോ
മംഗലാർത്ഥം പ്രജാനാം. ൪൭

തസ്മിൻ=ആ രാജാവു്, ഏവം ബ്രുവാണേ=ഇപ്രകാരം പറഞ്ഞപ്പോൾ, 'ബ്രൂഞ്ഞ്വ്യക്തായാം വാചി' എന്നു ധാതുപാഠം. തദാനീം=ആ സമയത്തു്, മുനിവരൻ=അഗസ്ത്യൻ, അഭ്യധത്ത=പറഞ്ഞു, ത്രിലോ...............കേ=മൂന്നു ലോകത്തിനും ആഭരണമായിരിക്കുന്ന അല്ലയോ രാജാവേ, തപനകുലീനന്ദന, ദിലീപൻ മുതലായ ധർമ്മശാലികളായ രാജാക്കന്മാർ ജനിച്ചിരിക്കുന്ന സൂര്യവംശത്തിൽ ഉണ്ടായ അങ്ങേയ്ക്കു, ഓർത്താൽ=വിചാരിച്ചാൽ, ഇദം=ഈ, ധർമ്മസാരം=ധർമ്മനിഷ്ഠ, ധർമ്മത്തെ സാരം—പ്രധാനമായി വിചാരിക്കുന്ന സ്വഭാവം, യുക്തം=യോജിച്ചതുതന്നെ, കുലമഹിമയ്ക്കു ചേരുന്നതാണു അങ്ങയുടെ ഈ സ്വഭാവം എന്നു സാരം. പൃഥ്വീം......... സാമ്രാജ്യം=മഹാകീർത്തിയോടുകൂടിയ രാജ്യം, ഏപ്പുതും=മുഴുവനും, നിൻകരസ്ഥം=അങ്ങയുടെ കയ്യിൽ ഇരിക്കുന്നതു്, അങ്ങേയ്ക്കു സ്വാധീനം, എന്നിരിക്കേ=എന്നിരിക്കുമ്പോൾ, സൽബോധാൽ=വേണ്ടതായ ജ്ഞാനബോധം നിമിത്തം, ഇത്തരം=ഇപ്രകാരം തോന്നിയതു, പ്രജാനാം മംഗലാർത്ഥം=ജനങ്ങളുടെ ക്ഷേമത്തിനു—ഗുണത്തിനു വേണ്ടിയാകുന്നു, ഇതു അഴകുള്ളു=ഭംഗിയായിതാനും.

ബിംബാത്മനാ ധരണിമേൽ വിഹിതപ്രതിഷ്ഠേ
ശംഭൗ ജഗത്ത്രിതയമംഗലജാഗരൂകേ
സംഭൂയ നീങ്ങുമഖിലം കലിദോഷമർക്കൻ
വൻപോടുദിച്ചളവു കൂരിരുളെന്നപോലെ. ൪൯

ജഗത്ത്രിതയ.........ജാഗരൂകേ=മൂന്നുലോകത്തിനും ക്ഷേമം വരുത്തുന്നതിനു ശ്രദ്ധയോടെ പ്രവർത്തിക്കുന്നവനായ ശിവൻ, ധരണിമേൽ=ഭൂമിയിൽ, ബിംബാത്മനാ വിഹിതപ്രതിഷ്ഠേ=ബിംബാകൃതിയിൽ പ്രതിഷ്ഠചെയ്യപ്പെട്ടവനാകുമ്പോൾ, ഭൂമിയിൽ ശിവന്റെ ബിംബം പ്രതിഷ്ഠിച്ചാൽ എന്നു സാരം. അർക്കൻ......... പോലെ=സൂര്യൻ ഉദിക്കുന്ന സമയത്തു കൂരിരുട്ടു എന്ന പോലെ, കലിദോഷമഖിലം=കലിനിമിത്തം ഉണ്ടാകുന്ന ദോഷങ്ങൾ എല്ലാം, സംഭൂയ=ഒന്നിച്ചുകൂടി, നീങ്ങും=മാറും—നശിക്കും. കലിദോഷശമനത്തിനു ഭൂമിയിൽ ശിവബിംബപ്രതിഷ്ഠയാണു ഉപായം എന്നു സാരം.

എന്നാലിക്കാലമത്യുച്ചബഹളതരപോ-
വാസ്സിനം വിക്രമശ്രീ-
വിസ്ഫാരംകൊണ്ടുപാർജ്ജിച്ചൊരു വിപുലസമൃ-
ദ്ധിക്കുമക്കുന്നവേണോ
മിന്നീടും കീർത്തിലക്ഷ്മീവിളവിനമുടനൊ-
ക്കെക്കുമേ തക്കവണ്ണം
ധന്യാം ബിംബപ്രതിഷ്ഠാം വിരചയ കലിദോ-
ഷോപശാന്ത്യൈ ധരായാം. ൪൬.

എന്നാൽ, ധരായാം=ഭൂമിയിൽ, കലിദോഷോപശാന്ത്യൈ=കലിദോഷം ശമിക്കുന്നതിനായി, ഇക്കാലം=ഇപ്പോൾ, അത്യുച്ച............ വാസ്സിനം=ഏറ്റവും ചൂടിന്റെ ആധിക്യത്തോടുകൂടിയ തപസ്സിന്റെ അഭിവൃദ്ധിക്കും, വിക്രമശ്രീ ......സമൃദ്ധിക്കും=വിക്രമസമ്പത്തുകൊണ്ട് സമ്പാദിച്ച വലിയ ഐശ്വര്യത്തിനും, മിന്നീടും ... ...വിളവിനും=പ്രകാശിക്കുന്ന കീർത്തിസമ്പത്തിന്റെ വൃദ്ധിക്കും, എന്നു വേണ്ട ഇനി വിശേഷിച്ചൊന്ന പ്രത്യേകം പറയുന്നു. ഒക്കെക്കുമേ തക്കവണ്ണം=എല്ലാത്തിനും യോജിക്കത്തക്കവിധം, ധന്യാം ബിംബപ്രതിഷ്ഠാം വിരചയ=ശ്രേഷ്ഠമായിരിക്കുന്ന ശിവബിംബപ്രതിഷ്ഠയെ നിർവ്വഹിച്ചാലും.

ചൊല്ലാം താതോപദേശം പരമിതിനധുനാ
ശൈവബിംബം പുരാണം
കല്യാണിന്യാ ഭവാന്യാ മഹിതമിഹ ഭവൽ-
പൂർവ്വലബ്ധാവശേഷം
ഫുല്ലാമോദം വിളങ്ങുന്നിതു രജതഗിരൗ
തത്ര ഗത്വാ ഗിരീശം
മെല്ലെ സേവിച്ചസൌ നീ തെളിവിനൊടിദമാ-
ദായ സാധിക്ക സാധോ!" ൪൭.

ഇതിനു=ശിവബിംബപ്രതിഷ്ഠ സാധിക്കുന്നതിനു, അധുനാ=ഇപ്പോൾ, പരം താതോപദേശം=ശ്രേഷ്ഠമായ താതന്റെ ഉപദേശം.

ജ്ഞാനം=അറിവ്, ചൊല്ലുന്നേൻ, ചൊല്ലാം=പറയാം, കല്യാണിന്യാമഖന്യാമഹിതം = മംഗലസ്വരൂപിണിയായിരിക്കുന്ന ശ്രീപാൎവ്വതിയാൽ മഹിതം—പൂജിക്കപ്പെട്ടതും, പുരാണം=വളരെ പഴയതും, മേൽപ്പൂൎവ്വന്മാരശേഷം=അവരുടെ പൂൎവ്വന്മാർ ലഭിച്ചിട്ടുള്ളതിന്റെ ശിഷ്ടമുള്ളതും, മുൻപു മാന്ധാതാവും മുചുകുന്ദനും മറ്റോ ശിവബിംബം സമ്പാദിച്ചിട്ടുണ്ട്, ശേഷിച്ചിട്ടുള്ള ഒന്ന് എന്ന് ഈ പദത്തിന്റെ ഭാവം. ശൈവബിംബം=ശിവന്റെ ബിംബം, രജതാദ്രൌ=കൈലാസപൎവ്വതത്തിൽ, ഫുല്ലാരാധനം=ഫുല്ലമായിരിക്കുന്ന, വലുതായ ആരാധനത്തോടുകൂടി—പൂൎണ്ണതയോടുകൂടി, വിളങ്ങുന്ന=പ്രകാശിക്കുന്ന. സൎവ്വോൽകൎഷേണ വൎത്തിക്കുന്നു എന്നു സാരം. സാദരാ=ആദരവോടു ഉത്തമനായ രാജാവേ, അങ്ങു സജ്ജനമാകയാൽ അതിന്റെ അനുഗ്രഹം സാധിക്കും എന്ന്, ഈ പദം ധ്വനിപ്പിക്കുന്നു. അവസര നീ=ഇങ്ങനെ നീ, തദ്ഗതഃ=കൈലാസത്തിൽ ചെന്ന്, മെല്ലെ ശിതീശം സേവിച്ചു=സാവധാനത്തിൽ ശിവനെ ഭജിച്ച്, തെളിവിനോടിട ആരായ=സന്തോഷത്തോടുകൂടി ഈ ബിംബം കയ്യിൽ വാങ്ങി, സാധിക്ക=പ്രതിഷ്ഠ നിൎവ്വഹിച്ചാലും.

എന്നങ്ങുരിച്ചു മുനിശ്രേഷ്ഠരഹസ്യവിദ്യാം
കൎണ്ണേ നരാധിപനു ചൊന്നതല്ലുംദശായാം
ഒന്നേറെ വാശ്ശോടിളകീ സുരലോകഭേരീ-
സന്നാദരീതിരനവാദമിവാദധാനാ. ൪൮.

ശ്രേഷ്ഠമുനിഃ എന്ന അന്വയം ഉരിച്ചു=ഈ അഗസ്ത്യമുനി ഇപ്രകാരം അവിടെവെച്ചു പറഞ്ഞിട്ട്, നരാധിപന=രാജാവിനു, കൎണ്ണേ=ചെവിയിൽ-വേറെ ആരും കേൾക്കാതെ, രഹസ്യവിദ്യാം=രഹസ്യമായ വിദ്യയെ, അതും ദശായാം=ഉപദേശിച്ചുകൊടുത്ത സമയത്ത്, അനവാദം ആദധാനാ ഇവ=അതിനു അനുവാദം കൊടുക്കുകയാണോ എന്നു തോന്നത്തക്കവിധം, സുരലോക.........രീതിഃ=ദേവലോകത്തിങ്കലുള്ള പെരുമ്പറയുടെ വലുതായ ശബ്ദം, ഒന്നേറെ വാശ്ശോട്=അധികമായി, ഇളകി=ചലിച്ചു. ദേവലോകത്ത പെരുമ്പറകൾ അധികം ശബ്ദിച്ചു. ബിംബപ്രതിഷ്ഠയുടെ കാൎയ്യം ദേവന്മാൎക്കുകൂടി സന്തോഷമാകുന്നു എന്നു ശ്ലോകത്തിന്റെ ഉത്തരാൎദ്ധം ധ്വനിപ്പിക്കുന്നു.

കലിതകുതുകമാശീൎവ്വാദവും ചൊല്ലി നേരെ
കലശഭവനമാമന്ത്ര്യാസ്ഥയാ പോയനേരം
ബലനിധിയിൽ നിധായ ക്ഷ്മാഭരം മന്ത്രിമുഖ്യേ
തെളിവിലുരുതപോൎത്ഥം പ്രാപ കൈലാസശൈലം സൻ.

കലശഭവനം=അഗസ്ത്യമുനിയെ, കലിതകുതുകം=സന്തോഷത്തോടുകൂടി, ആശീൎവ്വാദവും ചൊല്ലി=മംഗളമാശംസിച്ചു, ആമന്ത്ര്യ ആസ്ഥയാ പോയനേരം=അറിയിച്ചിട്ട് ആസ്ഥയോടുകൂടി പോയപ്പോൾ, ബലനിധിയിൽ=രാജ്യഭാരകാൎയ്യം നിൎവ്വഹിക്കുവാൻ ശക്തനായ, മന്ത്രിമുഖ്യേ=മന്ത്രിശ്രേഷ്ഠനിൽ, ക്ഷ്മാഭരം നിധായ=ഭൂഭാരത്തെ വച്ചിട്ട്, ഏല്പിച്ചിട്ട്, രാജാവു സന്തോഷത്തോടുകൂടി ഉരുതപോൎത്ഥം=വലിയ തപസ്സിനായിക്കൊണ്ട്, കൈലാസശൈലം=കൈലാസപൎവ്വതത്തിൽ, പ്രാപ=പ്രവേശിച്ചു, ചെന്നു. അഗസ്ത്യൻ വിദ്യോപദേശം ചെയ്തു പോയ ഉടനെതന്നെ രാജാവ് രാജ്യഭാരം മന്ത്രിയെ ഏല്പിച്ചു തപസ്സിനായി കൈലാസത്തിൽ പ്രവേശിച്ചു എന്നു സാരം.

ദീൎഘം നിപത്യ ഘടിതാഞ്ജലിരേഷ വിശ്വ-
ശ്ലാഘ്യേ കരേറി വിപുലേ രജതാദ്രിശൃംഗേ
സാക്ഷാൽകരിച്ചു മനസാ പരചിത്സ്വരൂപം
ദാക്ഷായണീശമൊരു വാചമിവണ്ണമൂചേ. ൫൦.

ഏഷ രാജാ=ഈ ശതാനസാരരാജാവ്, ദീൎഘം നിപത്യ=ദീൎഘമാകുംവണ്ണം നിപതിച്ചിട്ടു—നമസ്കരിച്ചിട്ടു, ഘടിതാഞ്ജലിഃ=അഞ്ജലിബന്ധം ചെയ്തു. വിശ്വശ്ലാഘ്യേ=ലോകത്തിൽ സ്തുതിക്കുവാൻ യോഗ്യമായും, വിപുലേ രജതാദ്രിശൃംഗേ=വിസ്തൃതമായും ഇരിക്കുന്ന കൈലാസത്തിന്റെ കൊടുമുടിയിൽ, കരേറി=ചെന്നു, മനസാ പരചിത്സ്വരൂപം ദാക്ഷായണീശം സാക്ഷാൽകരിച്ചു=മനസ്സുകൊണ്ടു ബ്രഹ്മസ്വരൂപനായിരിക്കുന്ന ശിവനെ പ്രത്യക്ഷമായിക്കണ്ടു, മനസ്സിൽ ശിവനെ ധ്യാനിച്ചുകൊണ്ടു എന്നു സാരം. ശ്രീപരമേശ്വരനെക്കുറിച്ചു ഇവണ്ണം ഒരു വാചം=ഇപ്രകാരം ഒരു വാക്കു പറഞ്ഞു ഭഗവാനെ സ്തുതിച്ചു.

"കൃത്വാ വന്ദനമീഷദ്ഘടിതാഞ്ജലിഃ ജ്ഞസാ പൃ-
ഥ്വ്യാമദ്ഭുതമതിരത്ര ഋഷേഃ പ്രദേശേ
പ്രത്യക്ഷയന്നഖിലനായകമാത്മനാ ത-
ത്രാദ്യേന്ദുചൂഡമെന്ന വാചമിവഞ്ജ്ഞൂചേ."

എന്നു രാമായണചമ്പു (രാവണോത്ഭവം) പദ്യത്തിനും ഈ ശ്ലോകത്തിനും ഉള്ള ഛായൈക്യം ശ്രദ്ധേയമാകുന്നു.

"ഗൌരീസൗഭാഗ്യരാശേ! ജയജയ! ജഗദാ-
ലംബമേ! തമ്പിരാനേ!
നേരേ വന്നിങ്ങു തൃക്കാലിണയിലടിമപ്പൂ-
ക്കീടുമസ്മാനനാഥാൻ
കാരുണ്യത്തോണിതന്നിലഴകൊടു കരയേ-
റ്റി പ്രഭോ കാംക്ഷിതാർത്ഥ-
പ്പേരാം വാരാകരത്തിന്നക്കരയൊടണ-
ക്കേണമേ ഭക്തബന്ധോ! ൭൧.

ഗൌരീസൗഭാഗ്യരാശേ=ശ്രീപാർവ്വതീദേവിയുടെ പ്രേമത്തിനു ഇരിപ്പിടമായും, (സംബുദ്ധി) ജഗദാലംബമേ=ലോകത്തിനു ആശ്രയമായും, പ്രഭോ=പ്രഭുവായും—എല്ലാത്തിനും ശക്തനായും ഇരിക്കുന്ന തമ്പിരാനേ, ലോകശങ്കര, ജയജയ = അവിടുന്നു ഉൽക്കർഷത്തോടുകൂടി വർത്തിച്ചാലും, നേരേ..................പൂക്കീടും=നേരെ ഇവിടെവന്നു തിരുവടിയുടെ പാദങ്ങളുടെ അടിമകളായും, അനാഥാൻ=മറ്റൊരു രക്ഷകൻ ഇല്ലാത്തവരായും ഇരിക്കുന്ന ഞങ്ങളെ, അഴകൊടു=ഭംഗിയായി, കാരുണ്യ.......... ........തന്നിൽ=കരുണയാകുന്ന വഞ്ചിയിൽ കരയേറ്റി, കാംക്ഷിതാർത്ഥ......... ..........രക്കരയിൽ=അഭീഷ്ടമാകുന്ന സമുദ്രത്തിന്റെ അക്കരെയിൽ, അണെക്കേണമേ=കൊണ്ടു ചേർക്കേണമേ, കരുണയോടുകൂടി ഞങ്ങളുടെ അഭീഷ്ടം സാധിപ്പിച്ചു തരണം. വേറെ ആരും ഞങ്ങൾക്കു നാഥനില്ല എന്നു സാരം. ഈ ശ്ലോകം ഭാഷാരാമായണചമ്പു (രാവണോത്ഭവം) വിൽ ഉണ്ട്. ഭക്തബന്ധോ എന്ന പദത്തിന്റെ സ്ഥാനത്തു "മെൻ തമ്പിരാനേ" എന്ന പദം ചേർത്തിരിക്കുന്നു. ഇത്രമാത്രം വ്യത്യാസം.

സപ്പ്ഗംഗാബാലചന്ദ്രാങ്കിതപിരിചിടയും
തീപ്പൊരിഞ്ഞൊരു മൂന്നാം-
തൃക്കണ്ണും ഭോഗിവാർകുണ്ഡലവുമരിയ കാ-
കോളവും കണ്ഠനാളെ
അഗ്രേ തൃക്കൈകൾ നാലും കമലഭവശിരോ-
മാലയും മാറിലയ്യോ!
മുഖ്യാഭോഗം പുലിത്തോലുടയുമിഹ പുല-
ർന്നേണമേ തമ്പിരാനേ! ൫൨

ഈ ശ്ലോകത്തിൽ ശിവസ്വരൂപത്തെ വർണ്ണിക്കുന്നു. തമ്പിരാനേ=ശിവഭഗവാനേ, സപ്പ്ഗം.........ചിടയും=സർപ്പം, ഗംഗ, ബാലചന്ദ്രൻ, ഇവയോടുകൂടിയതും പിരിച്ചതും ആയ ജടയും, തീപ്പൊ.........കണ്ണും=തീപ്പൊരിയുന്ന മൂന്നാമത്തെ നൊറ്റിക്കണ്ണും, ഭോഗി.........കുണ്ഡലവും=സർപ്പത്തെക്കൊണ്ടുള്ള കർണ്ണാഭരണവും, കണ്ഠനാളേ=കഴുത്തിൽ, അരിയ കാകോളവും=ഭയങ്കരമായ കാളകൂടവിഷവും, അഗ്രേ=അഗ്രത്തിൽ, നാലു തൃക്കൈകളും=നാലു കൈകളും, മാറിൽ കമല........മാലയും=ബ്രഹ്മാവിന്റെ ശിരസ്സും (തലയോടും) അയ്യോ=ആശ്ചര്യം, മുഖ്യാഭോഗം=മുഖ്യമായ ആഭോഗത്തോടുകൂടിയ ഏറ്റവും വലിയ, പുലിത്തോലുടയും=പുലിയുടെ തോലാകുന്ന വസ്ത്രവും, ഇഹ=എന്റെ മനസ്സിൽ, പുലരേണമേ=തോന്നേണമേ, വർദ്ധിക്കേണമേ. നിന്തിരുവടിയുടെ ഏതാദൃശമായ സ്വരൂപം എന്റെ മനസ്സിൽ ധ്യാനിക്കാറാകേണമേ. ഈ ശ്ലോകവും രാമായണചമ്പുവിൽ ഉണ്ട്. പുലരേണമേൻ (രാ. ച) എന്നു മാത്രമേ പാഠത്തിനു വ്യത്യാസമുള്ളൂ.

വാമാലങ്കാരിവാമാംഗവുമണികഴലും
ദേവദൈത്യാവതംസം
മാമാ തൃക്കൈകളിൽത്തങ്ങിന വരമഴുവും
മാൻകിശോരം കഠാരം

വാർമെയ്യും പന്നഗേന്ദ്രാഭരണമമല-
സ്സാംഗഭാഗാഭിരാമം
പൂമെയ്യും പൂർണ്ണശോഭം മനസി മമ പുല-
മ്പോന്നമെ തമ്പിരാനേ!". ൩൩

ഈ ശ്ലോകത്തിലും ശിവസ്വരൂപത്തെ വർണ്ണിച്ചിരിക്കുന്നു. തമ്പിരാനേ=പ്രഭോ! വാമ...........ഭാഗംഗവും=ശ്രീപാർവ്വതിയാകുന്ന അലങ്കാരത്തോടുകൂടിയ ശരീരത്തിന്റെ വാമഭാഗവും, ദേവദൈത്യാവതംസം=ദേവന്മാരുടെയും അസുരന്മാരുടെയും ശിരസ്സിന്നു ഭൂഷണമായിരിക്കുന്ന-അവർ നമസ്കരിക്കുന്ന, അംഘ്രികമലം=പാദവും, ഇതരകരങ്ങളിൽ...........കാരം=കൈകളിൽ ധരിച്ചിരിക്കുന്ന വരം, അഭയം, മാൻകുട്ടി, കഠാരം (മഴു) എന്നിവയും, ഇവയോടുകൂടിയ നാലു കൈകളും, വാർമെയ്യും...........ഭരണവും=ശോഭിക്കുന്ന വാസുകി സർപ്പമായ ആഭരണവും, പൂർണ്ണശോഭം=ശോഭ നിറഞ്ഞതും, അമല...........പൂമെയ്യും=നിർമ്മലമായ ഭസ്മം തേച്ചു ശോഭിയാക്കിയിരിക്കുന്ന പൂമേനിയും എന്റെ മനസ്സിൽ ധ്യാനിക്കാറാകേണമേ. ഈ ശ്ലോകവും ഭാഷാരാമായണചമ്പുവിൽ (രാവണോത്ഭവം) ഉള്ളതാകുന്നു.

പ്രാർത്ഥിച്ചിവണ്ണമഥ മൂർദ്ധനി കൂപ്പുകൈയും-
ചേർത്തങ്ങിനെ ദിനകരാഭിമുഖോ മഹാത്മാ
ആർത്താരുഭക്തിഭരമേകപദേന തന്നേ
ധാത്രീതലേ തെളിവിൽ നിന്നു തപം തുടന്നാൻ ൩൪

മഹാത്മാ=മഹാനുഭാവനായ രാജാവ്, ഇവണ്ണം പ്രാർത്ഥിച്ചു=ഇപ്രകാരം പ്രാർത്ഥിച്ചു, അഥ...........ചേർത്തു=കൈതൊഴുതു ശിരസ്സിൽ ചേർത്തുകൊണ്ട്, ദിനകരാഭിമുഖോ=സൂര്യന്നു നേരെ നിന്നുകൊണ്ട്, അങ്ങിനെ=അപ്രകാരം, ആർത്താരു...........ഭരം=അധികമായ ഭക്തി കൈക്കൊണ്ട്, ധാത്രീതലേ=ഭൂമിയിൽ, ഏകപദേനതന്നേ=ഒററക്കാലു കൊണ്ടുതന്നെ, നിന്നു തെളിവിൽ=മനഃപ്രസാദത്തോടുകൂടി, തപം തുടന്നാൻ=തപസ്സുചെയ്തു. ശിരസ്സിൽ തൊഴുകൈ ചേർത്തു ഒരു കാലുമാത്രം ഭൂമിയിൽ ഊന്നിക്കൊണ്ടു രാജാവ് തപസ്സുചെയ്തു എന്നു സാരം.

എന്നും പ്രപഞ്ചഹൃദയത്തിൽ (യോഗപ്രകരണത്തിൽ) പറഞ്ഞിരിക്കുന്ന ഭാഗങ്ങളും ഇവിടെ ഓർക്കേണ്ടതു കൊള്ളാം. ഇവയിൽനിന്ന താഴെയുള്ള ഷഡാധാരങ്ങൾപോലെ മുകളിലുള്ള ധ്യാനസ്ഥാനങ്ങളിൽ ഒന്നാണ് ദ്വാദശാന്തം എന്ന തെളിയുന്നു. രജത ............നിഭാ=രജതദണ്ഡത്തിന്റെ ഉള്ളിൽനിന്ന ഉദിച്ചുയരുന്ന വലിയ രജതദണ്ഡംപോലെയുള്ളതും ആയ, കാചന=ഏതോ ഒരു, ദീപ്തിഃ=ശോഭ, ഭാസതേ=ശോഭിച്ചു. രജതം=വെള്ളികൊണ്ടുള്ളതു, ദണ്ഡം=വടി. ഈ ശ്ലോകവും ഭാഷാരാമായണചമ്പുവിൽ (രാവണോത്ഭവം) ഉണ്ട്.

ആകാശകേവലഗൃഹോ ജലവാഹകാലേ
സാകാംക്ഷമേവ ശിശിരേ സലിലാവഗാഹീ
ആകീർണ്ണപഞ്ചശിഖിമധ്യഗതശ്ച ഘർമ്മേ
ലോകാത്ഭുതാന്യഥ തപാംസി ചചാര സോയം. ൫൯

സഃ അയം=ഈ രാജാവ്, ജലവാഹകാലേ=ജലവാഹങ്ങളുടെ—മേഘങ്ങളുടെ കാലത്തിങ്കൽ—വർഷകാലത്തിൽ, ആകാശ............ഗൃഹഃ=ആകാശമാകുന്ന ഗൃഹം മാത്രമുള്ളവനായും, ഭൂമിയിൽ ഗൃഹത്തിലെങ്ങും ഇരിക്കാതെ വെളിസ്ഥലത്തു നിന്നു എന്നു സാരം. ശിശിരേ=ശിശിര(തണുപ്പുള്ള, മഞ്ഞു)കാലത്തു. സാകാംക്ഷം=താല്പര്യത്തോടുകൂടി, സലിലാവഗാഹീ=വെള്ളത്തിൽ മുങ്ങിയവനായും, ഘർമ്മേ=വേനൽക്കാലത്തു, ആകീർണ്ണപഞ്ച.........ഗതഃ=പഞ്ചാഗ്നികളുടെ നടുവിൽനിന്നു. നാലുപുറത്തും തീയിട്ടു അതിന്റെ നടുക്ക ആദിത്യന്റെ രശ്മികൾ തട്ടത്തക്കവണ്ണം നിന്നു എന്നു അർത്ഥം. ലോകാ.........തപാംസി=ലോകത്തിൽ അത്ഭുതത്തെ ജനിപ്പിക്കുന്നവയായ തപസ്സുകളെ, ചചാര=ആചരിച്ചു—ചെയ്തു. വൃഷ്ട്യാദിപീഡകളെ ഒന്നും വകവെയ്ക്കാതെ കഠിനമായ തപസ്സു രാജാവു ചെയ്തു എന്നു സാരം. ഈ ശ്ലോകവും ഭാ. രാ. ചമ്പുവിൽ (രാവണോത്ഭവം) ഉണ്ട്.

മുഹൂർത്താന്തരചക്ഷുഷാ ത്രിലോകം നാ-
ഗജാകാന്തമകത്തു കാണ്മകൊണ്ടോ
ദ്രുഹിണാദിതൃണാന്തമിപ്രപഞ്ചം
നിഖിലം കേവലം ശിവരൂപമായ്പ്പുലമ്പി. ൬൦

ദൃഷ്ടി=ദൃഷ്ടിയോടു്, നിതാന്ത ചന്ദ്രചൂഡ=മനസ്സാകുന്ന കണ്ണുകൊണ്ടു്, ഇദമാം സ്ഥാവര=ഇങ്ങിനെയുള്ള, അകക്കണ്ണു=മനസ്സിൽ, ആനന്ദമാകുന്നതും ശ്രീപാദമല്ലോ എന്നു, കാൺക=കാണേണ്ടതു=ദിവ്യമായ ഭഗവാനെ ധ്യാനിച്ചു തപസ്സുചെയ്യുകകൊണ്ടു എന്നു സാരം. ദ്രുഹിണാ.........പ്രപഞ്ചം=ബ്രഹ്മാവുമുതൽ പുല്ലുവരെയുള്ള പ്രപഞ്ചം, നിഖിലം=എല്ലാം, ശിവസ്വരൂപമായ്=ശിവന്റെ സ്വരൂപമായി, പൂണ്ടാഹി=തോന്നി–വിചാരിച്ചു. ശിവനെ ധ്യാനിച്ചുകൊണ്ടു തപസ്സുചെയ്തു രാജാവിനു ലോകത്തിലെ സകല വസ്തുക്കളും ശിവമയമായിട്ടു തോന്നി.

"വൃക്ഷേ വൃക്ഷേ ഹി പശ്യാമി ചീരകൃഷ്ണാജിനാംബരം
ഗൃഹീതധനുഷം രാമം പാശഹസ്തമിവാന്തകം
അപി രാമസഹസ്രാണി ഭീതഃ പശ്യാമി രാവണ
രാമഭൂതമിദം സർവ്വമരണ്യം പ്രതിഭാതി മേ."

(ആരണ്യകാണ്ഡം—സ—൩൯)

എന്നു വാല്മീകിരാമായണത്തിലും,

"ആസീനസ്സംവിശൻ തിഷ്ഠൻ ഭുഞ്ജാനഃ പര്യടൻ മഹീം
ചിന്തയാനോ ഹൃഷീകേശമപശ്യത്തന്മയം ജഗത്."

(ദശമസ്കന്ധം—അദ്ധ്യാ—൨.)

എന്നു ഭാഗവതത്തിലും പറഞ്ഞിരിക്കുന്ന ഭാവങ്ങൾ പ്രകൃതത്തിൽ സ്മരണീയമാകുന്നു. ഒരു വസ്തുവിനെക്കുറിച്ചു സദാപി ധ്യാനിച്ചുകൊണ്ടിരുന്നാൽ ആ ധ്യാനത്തിന്റെ പരമാവസ്ഥയിൽ കാണുന്നതെല്ലാം ആ വസ്തുവാണെന്നു തോന്നുന്നതു സ്വാഭാവികമാണു്. വൃത്തം വസന്തമാലിക. 'വിഷമേ സസജം ഗഗം സമത്തിൽ സഭരേഫം യ വസന്തമാലികയ്ക്കു്' എന്നു ലക്ഷണം (വൃ. ര).

ഇക്കാണായ വനങ്ങളും ഗിരിശിഖാ-
കൂടങ്ങളും വല്ലരീ-
വൃക്ഷൗഘങ്ങളുമിമ്മൃഗങ്ങളുമൊരോ
ജന്തുക്കൾ മററുള്ളതും

ആഗ്രേ കണ്ടതശേഷവും പരശിവൻ-
തന്നേ ശിവാദന്യഥാ
ന ക്വാപി സ്ഫുടമാണതേ ശിവമയം
ത്രൈലോക്യമെപ്പൊഴുമേ. ൬൧

പൂർവ്വശ്ലോകത്തിലെ ആശയംതന്നെ വിസ്തരിച്ച് ഈ പദ്യത്തിൽ പറയുന്നു. ഇക്കാണായ വനങ്ങളും...... മൃഗങ്ങളും=ലോകത്തിൽ കാണുന്ന വനം, പർവ്വതം, വല്ലി, വൃക്ഷം, മൃഗം എന്നിവയും മറ്റുള്ളതും ഓരോ ജന്തുക്കളും=മറ്റുള്ളവയായ ഓരോരോതരം ജന്തുക്കളും, അഗ്രേ കണ്ടതശേഷവും=മുൻപിൽ കാണുന്നതെല്ലാം, പരശിവൻതന്നേ=പരമാത്മസ്വരൂപിയായ ശിവൻതന്നെയാകുന്നു. ശിവാദന്യഥാ=ശിവനിൽനിന്നു വേറെയായി, ഒന്നും=യാതൊരു വസ്തുവും, ഒരിടത്തും സ്ഫുടം=വ്യക്തമായി, ന=ഇല്ല, ത്രൈലോക്യം എപ്പൊഴുമേ ശിവമയം=ലോകം എല്ലാം ശിവരൂപമാകുന്നു. ലോകം എല്ലാം ശിവരൂപമായി രാജാവു കണ്ടു എന്നു സാരം.

ഞാനത്രേ ശശിചൂഡനായതു കനൽ-
ക്കണ്ണും മദീയാളികേ
ഞാനത്രേ ശിതികന്ധരൻ പരക്കുതാ-
നെൻകണ്ഠിലും സാമ്പ്രതം
ഞാനത്രേ ശിവനെന്നുമെന്നുടലിതെ-
ല്ലാമേ ശിവാഭിന്നമെ-
ന്നാനന്ദത്തൊടുറച്ചിതാത്മനി ദൃഢം
മാംഗല്യപാഥോനിധേ. ൬൨

മാംഗല്യ............നിധേ=മാംഗല്യത്തിന്റെ സമുദ്രമായ ഗുരുവിന്റെ, ആത്മനി=ആത്മാവിൽ, ഞാന.........നായതു=ഞാൻ തന്നെയാണ് ശിവൻ, മദീയാളികേ കനൽക്കണ്ണും=എന്റെ നെറ്റിയിലാണു തീക്കണ്ണുള്ളതും, ശിതികന്ധരൻ ഞാനത്രേ=കഴുത്തിൽ കാളകൂടം ധരിച്ച നീലനിറം ഉണ്ടായിരിക്കുന്നതും എനിക്കാണ്, സാമ്പ്രതം=എൻ കണ്ഠിലും പരക്കുതാൻ=ഇപ്പോഴും എന്റെ കണ്ഠിലും തെളിവുണ്ട്. ശിവൻ ഞാന

കൂടി വച്ചു പൂജിക്കുന്ന ബിംബത്തെയാണു രാജാവു അനുഗ്രഹിക്കുന്നതെന്നു ഭാവം. പുനഃ ഇത്തരമാ കൊടുത്തിടുവാൻ=എനിക്കു പാൎവ്വതിയുടെ സമ്മതംകൂടാതെ കൊടുക്കാവുന്നതാണോ. ഇല്ല കൊടുത്തീടായ്കിൽ ഇപ്പാർ ഇന്നു മുതൽ മറിച്ചുപോം=ബിംബം രാജാവിനു കൊടുത്തില്ലെങ്കിൽ ഈ ലോകം ഇന്നു മുഴുവനും അദ്ദേഹത്തിന്റെ കഠിനതപസ്സാകുന്ന തീയിൽ ദഹിക്കും. എപ്പ്രകാരം വിഷമമായ് നില്ക്കുന്നു അഹോ=എല്ലാം ഏററവും വിഷമമായി വന്നു. ബിംബം രാജാവിനു കൊടുക്കുവാനും കൊടുക്കാതിരിക്കുവാനും പാടില്ലെന്നു നില വന്നതുകൊണ്ടു ധൎമ്മസങ്കടത്തിലകപ്പെട്ടു ശിവൻ വിഷമിച്ചു എന്നു സാരം.

എന്നാലും കാലമായീ നിഖിലഭുവനര-
ക്ഷാൎത്ഥമേതസ്യ കാമം-
തന്നേ കാമം കൊടുപ്പാനപചിതിമധികാ
മനല്പാം തനുതേ മേ."
എന്നമ്മാരാരി മത്വാ പനിമലമകളും നീ-
രാടുവാൻ പോയനേര-
ത്തുന്നിദ്രാത്മാ തദഗ്രേ കനിവൊടനുജിഘൃ-
ക്ഷുസ്തദാ പ്രാദുരാസീൽ. ൫൫

എന്നാലും=ബിംബം കൊടുക്കുന്നതു ശ്രീപാൎവ്വതിക്കു ഹിതമല്ലെന്നുവരികിലും, അനല്പാം=വിസ്താരമുള്ള, മേ=എന്റെ, അപചിതിം=പൂജയെ, അധികാം=അധികമായി, തനുതേ=ചെയ്യുന്നവനായ, ഏതസ്യ=ഈ രാജാവിന്റെ, കാമം=അനുഗ്രഹത്തെ, നിഖില ......... രക്ഷാൎത്ഥം=ലോകങ്ങളുടെ എല്ലാം രക്ഷയ്ക്കുവേണ്ടി, കാമംതന്നേ=ഏററവും, കൊടുപ്പാൻ=കൊടുക്കുന്നതിനു, കാലമായ്=കാലം വന്നു. എന്നെ ഈ രാജാവു പതിവായി അധികം ഭജിക്കുന്നു. ഇദ്ദേഹത്തിന്റെ അഭീഷ്ടം സാധിപ്പിക്കുവാൻ ഇനി താമസിപ്പിക്കരുതു എന്നു ഭാവം. എന്നു=ഇപ്രകാരം, ഉന്നിദ്രാത്മാ അമ്മാരാരി=പരമാത്മാവായിരിക്കുന്ന ആ ശിവൻ, മത്വാ=വിചാരിച്ചു, കനിവൊടു അനുജിഘൃക്ഷുഃ=ദയയോടുകൂടി രാജാവിനെ അനുഗ്രഹിക്കുന്നതിനു തുനിഞ്ഞുകൊണ്ടു, തദഗ്രേ=രാജാവിന്റെ അടുക്കൽ, പനിമല.........നേരത്തു=ശ്രീപാൎവ്വതി കുളിക്കുവാൻ പോയ സമയത്തു, തദാ=അപ്പോൾ, പ്രാദുരാസീൽ=പ്രത്യക്ഷമാ

യിബിംബിച്ചു. ശ്രീപാർവ്വതി സമീപത്തിൽ ഇല്ലാതെയിരുന്ന സമയം അറിയാതെ ബിംബം എടുത്തു രാജാവിനു കൊടുക്കുന്നതിനായി ആഗ്രഹത്തിന്റെ മുമ്പിൽ ശിവൻ പ്രത്യക്ഷനായി.

അപ്പോളാത്മസ്ഥനാമീശ്വരമഴകൊടു കാ-
ണ്മാനൊത്തുകൊണ്ടെന്നപോലെ
വിസ്മേരോസൌ പുരസ്താദണിമിഴികൾ തുറ-
ന്നാശു നോക്കും ദശായാം
ഉത്സാരോല്ലാസിരോമസ്ഥലമിടതിറയു-
മാറു കാണായിതല്ലോ!
ഉച്ചൽസൂര്യാഗ്നികോടിപ്രതിമ തടവി നി-
ല്പോരു തേജോവിശേഷം. ൩൭

അപ്പോൾ അസൌ = ആ സമയത്തു രാജാവു, ആത്മസ്ഥ.........പോലെ = തന്റെ ആത്മാവിൽ സ്ഥിതിചെയ്യുന്ന ഭഗവാനെ ഉള്ളിൽ കാണാനെത്തിട്ടെന്നപോലെ, വിസ്മേരഃ = വിസ്മേരനായിട്ടു (വിസ്മയിച്ചു) പുരസ്താൽ = സമീപത്തിൽ, അണി.........ദശായാം = കണ്ണുകൾ തുറന്നു നോക്കിയപ്പോൾ—ഉള്ളിൽ ഇരിക്കുന്ന ഈശ്വരനെ കാണുന്നില്ല എവിടെയാണെന്നു നോക്കാം എന്നു വിചാരിച്ചിട്ട് എന്നപോലെ രാജാവു കണ്ണു തുറന്നു നോക്കി. ആ സമയത്തു. അല്ലോ = ആശ്ചര്യം, രാജാവു നോക്കിയപ്പോൾ, ഉച്ചൽ .........വിശേഷം = എന്നൊക്കെ പ്രകാരം ആർക്കാണ് അധികം എന്നു അഹങ്കാരത്തോടുകൂടിയ ആദിത്യനും അഗ്നിയും കോടിയെണ്ണമൊരുമിച്ചാൽ എത്ര തേജസ്സുണ്ടാകുമോ അതുപോലെ വിശിഷ്ടമായ പ്രകാശം, ഉത്സാരോ.........മാറു = അവസാനമില്ലാതെ ശോഭിക്കുന്ന ഭൂപ്രാകാരങ്ങളും നിറയത്തക്കവിധം, കാണായിതു = കണ്ടു. ലോകം മുഴുവനും നിറഞ്ഞിരിക്കുന്നതും അതിമഹത്തും ആയ പ്രകാശം മുൻപിൽ കണ്ടു എന്നു ഭാവം.

കാണപ്പെട്ടു സമക്ഷം തദനു തെളിവെഴും
തേജസസ്തസ്യ മദ്ധ്യേ
ചേണെത്തും കാളഭോഗീശശധരകലിതജടാ-
ന്താമൂർദ്ധേന്ദുരേഖം

ദീനത്രാണൈകദീക്ഷം മനസി കിമപി കൊ-
ള്ളുമാറത്ര തള്ളുകിക്കടക്ക-
ണ്ണോണിൽ പാരേ പടൎന്നീടിന ഘനകരുണം
പാൎവ്വതീഭാഗധേയം. ൬൨

ശേഖരസോമൻ കണ്ട തേജസ്സിന്റെ രൂപം ഈ ശ്ലോകത്തിൽ വൎണ്ണിക്കുന്നു. തരള=ഇളകുന്നതായ, തെളിവെഴും=തെളിഞ്ഞ, തസ്യ തേജസഃ മദ്ധ്യേ=ആ തേജസ്സിന്റെ നടുവിൽ, ചേണെഴും.........ദേഹം=ഭംഗിയായി കാളസൎപ്പത്തെ അണിഞ്ഞിരിക്കുന്ന ജടയിൽ മനോഹരമായ ബാലചന്ദ്രനെ ബന്ധിച്ചിരിക്കുന്നതും—ധരിക്കുന്നതും, ദീന......ദീക്ഷം=ദീനന്മാരെ രക്ഷിക്കുന്നതിൽ വ്രതത്തോടുകൂടിയതും, മനസി........കരുണം=ഉള്ളിൽ നിറഞ്ഞു അവിടെ ഇരിക്കുവാൻ സ്ഥലമില്ലാതെ പുറത്തേക്കു തിരക്കിച്ചാടി കണ്ണിൽ പടൎന്നിരിക്കുന്ന ഘനതര=അധികമായ കരുണയോടുകൂടിയതും ആയ, പാൎവ്വതീഭാഗധേയം=ശ്രീപാൎവ്വതിയുടെ ഭാഗ്യം, സമക്ഷം=കണ്ണിന്റെ മുൻപിൽ, കാണപ്പെട്ടു. പരമശിവനെ രാജാവു മുൻപിൽ കണ്ടു എന്നു സാരം. പാൎവ്വതീഭാഗധേയമായിട്ടു ശിവനെ രൂപകത്തിൽ കല്പിച്ചിരിക്കുന്നു. പൂൎണ്ണമായ സ്വരൂപത്തോടുകൂടിയാണു ശിവൻ പ്രത്യക്ഷനായതെന്നു സാരം. മനസി.........കരുണം എന്ന പദം ദേവന്റെ കരുണാധിക്യത്തെ കാണിക്കുന്നു. സഹൃദയന്മാരെ രസിപ്പിക്കുന്നതും നൂതനവും ആയ ഒന്നാണ് ഈ ഭാഗത്തിലെ പദകല്പനം.

ആമോദം പുഷ്പപൂൎണ്ണാഞ്ജലിപുടമുടനേ
ശ്രദ്ധിതാം ചക്രവൎത്തീ
ധന്യാത്മാ വീണു ദീൎഘം ത്രിഭുവനപെരുമാൾ-
തൻപദാംഭോജമൂലേ
അന്യൂനാനന്ദകൌതൂഹലവിവശതയാ
ഗദ്ഗദം പൂണ്ട വാചാ
മുന്നേക്കാൾ വാച്ച ഭക്തിപ്രസരസരണി തു-
ഷ്ടാവ പുഷ്ടാത്മമുദ്രാ. ൬൩

അന്നേരം=ഭഗവാനെ മുൻപിൽ കണ്ടപ്പോൾ, ഭൂഭൃതാം ചക്രവർത്തി=രാജാക്കന്മാരുടെ നാഥനും, ധന്യാത്മാ=പുണ്യാത്മാവും, പുഷ്ടാത്മശ്രീ=ആത്മശ്രീയോടുകൂടിയവനും, പുഷ്ടം=വർദ്ധിച്ചതു, ആത്മശ്രീ=തന്റെ ഐശ്വര്യവും, ആയ രാജാവ്, ഉടനെ=വേഗത്തിൽ, പുഷ്പപൂർണ്ണാഞ്ജലിപുടം=പൂനിറച്ചിട്ടുള്ള അഞ്ജലികളോടുകൂടി, കയ്യിൽ പൂനിറച്ചു. ത്രിഭുവന.........മൂലേ വീണു=മൂന്നുലോകത്തിനും നാഥനായ ഭഗവാന്റെ പാദത്തിന്റെ ചുവട്ടിൽ–പാദപത്മത്തിൽ വളരെനേരം വീണു നമസ്കരിച്ചു. അന്യൂനാ.........വിവശതയാ=പൂർണ്ണമായ സന്തോഷംകൊണ്ടു പരവശനായി. ഗദ്ഗദം..........വാചാ=തൊണ്ടയിടറിക്കൊണ്ടുള്ള വാക്കിനാൽ–വാക്കുകൊണ്ടു, മുന്നേക്കാൾ..........സരണി=മുൻപിലത്തേതിനേക്കാൾ വർദ്ധിച്ചു ഭക്തി പ്രസരിക്കുന്ന-ഒഴുകുന്ന സരണി-മാർഗ്ഗത്തോടുകൂടിയവനായിട്ട്–പൂർവ്വാധികം ഭക്തിയോടുകൂടിയവൻ എന്നു സാരം. തുഷ്ടാവ=സ്തുതിച്ചു. ഭഗവാനെ പൂജിച്ചു പൂർവ്വാധികം ഭക്തിയോടുകൂടി ഇപ്രകാരം സ്തോത്രംചെയ്തു.



"അർദ്ധേന്ദുലാഞ്ഛിതജടാപടലാഞ്ചിതായ
ബ്രധ്നേന്ദുപാവകമയോജ്ജ്വലലോചനായ
ബദ്ധാമലസ്മിതമുഖായ നവേന്ദ്രനീല-
സ്പർദ്ധാലുകോമളഗളായ നമശ്ശിവായ. ൧൦

അർദ്ധേന്ദു.......ഞ്ചിതായ=ബാലചന്ദ്രനെക്കൊണ്ടു അടയാളപ്പെടുത്തിയ ജടയുടെ പടലംകൊണ്ടു മനോഹരനും, ശിരസ്സിൽ ബാലചന്ദ്രനെ ധരിച്ചിരിക്കുന്നവന്നു എന്നു സാരം. ബ്രധ്നേന്ദു..........ലോചനായ=ആദിത്യൻ ചന്ദ്രൻ അഗ്നി എന്നിവരെക്കൊണ്ടു ശോഭിക്കുന്ന മൂന്നു കണ്ണുകളോടുകൂടിയവന്നു. സൂര്യനും ചന്ദ്രനും അഗ്നിയും ആണു ശിവന്റെ മൂന്നു കണ്ണുകൾ എന്നു പൌരാണികമതം. ബദ്ധാ.........മുഖായ=നിർമ്മലമായ മന്ദഹാസം ബന്ധിച്ചിരിക്കുന്ന മുഖത്തോടുകൂടിയവന്നു, മുഖത്തു മന്ദഹാസത്തോടുകൂടിയവൻ എന്നു സാരം. നവേന്ദ്ര.........ഗളായ=പുതിയ ഇന്ദ്രനീലക്കല്ലിനോട് അസൂയയോടു കൂടിയതും മനോഹരവുമായ ഗളത്തോടുകൂടിയവന്നു, നീലകണ്ഠന്നു എന്നു ഭാവം. ആയ ശിവായ=പരമശിവനായിക്കൊണ്ടു, നമഃ=നമസ്കാരം ഭവിക്കട്ടെ. ഈ പദ്യത്തിലെ ദ്വിതീയാക്ഷരപ്രാസഭംഗി ശ്രദ്ധാർഹമാകുന്നു.

ധമ്മില്ലചിത്രകവലിത്രയഹാരവക്ഷോ-
ജന്മാംശുകാർദ്ധവിലസദ്വപുർദ്ധായ
ശുംഭൽകപർദ്ദനയനാഗ്നിവിഷാഹിമാലാ-
ചർമ്മാപരാർദ്ധഗഹനായ നമശ്ശിവായ. ൧൧

ഈ ശ്ലോകത്തിൽ പൂർവ്വാർദ്ധംകൊണ്ടു പാർവ്വതിയുടെയും ഉത്തരാർദ്ധംകൊണ്ടു ശിവന്റെയും രൂപം വർണ്ണിച്ചു ഭഗവാനെ അർദ്ധനാരീശ്വരനായി കല്പിച്ചു സ്തോത്രം ചെയ്തിരിക്കുന്നു. ധമ്മില്ല ..............ർദ്ധായ= ധമ്മില്ലം—തലമുടിക്കെട്ട്, ചിത്രകം—പൊട്ട്, വലിത്രയം—മൂന്നു വലികൾ, ഹാരം—മാല, വക്ഷോജന്മാംശുകം—സ്തനവസ്ത്രം മുതലായവകൊണ്ടു ശോഭിക്കുന്ന പകുതിഭാഗത്തോടുകൂടിയവനും, ഇവയെല്ലാം പാർവ്വതീദേവിയുടെ വിശേഷണങ്ങൾ. ശുംഭൽ ...... ഗഹനായ—ശോഭിച്ചിരിക്കുന്ന കപർദ്ദം—ജട, തീക്കണ്ണു, വിഷം, പാമ്പാകുന്ന മാല, തോല് എന്നിവകൊണ്ടു ഗഹനമായ മറ്റേ പകുതിഭാഗത്തോടുകൂടിയവനും ആയ ശിവനു നമസ്കാരം ഭവിക്കട്ടെ. ഉത്തരാർദ്ധത്തിലെ കപർദ്ദാദികൾ ശിവന്റെ വിശേഷണങ്ങൾ.

നമോ നമോ ദീനജനാശ്രയായ
നമോ നമോ ദാനവവന്ദിതായ
നമോ നമോ വാനവർനായകായ
നമോ നമസ്തേ ഭഗവൻ! പ്രസീദ.” ൧൨

ദീനജനാശ്രയായ തേ നമോ നമഃ=ദുഃഖിതന്മാർക്ക് ആശ്രയസ്ഥാനമായ നിന്തിരുവടിക്കു നമസ്കാരം നമസ്കാരം. ദാനവവന്ദിതായ നമോ നമഃ=അസുരന്മാരാൽ വന്ദിക്കപ്പെട്ടവനായ (തേ എന്നു ഇവിടെയും ഗ്രാഹ്യം.) അങ്ങേയ്ക്കു നമസ്കാരം, നമസ്കാരം. വാനവർനായകായ നമോ നമഃ=ദേവന്മാരുടെ നാഥനായ അങ്ങേയ്ക്കു നമസ്കാരം, ഭഗവൻ തേ നമഃ=ഭഗവാനേ അങ്ങേയ്ക്കു നമസ്കാരം, പ്രസീദ=നിന്തിരുവടി പ്രസാദിച്ചാലും.

ഇത്ഥം തൽക്കാൽക്കൽ വീണാക്കനമിയലുമിന ഭ-
ക്ത്യാ പുകഴ്ന്നീടുമേനം
പൃഥ്വീമാണിക്യദീപത്തിനെ വിപുലകൃപാ-
ധോരണീപൂരിതാത്മാ
പുത്തൻപീയൂഷധാരം ചൊരിയുമൊരു കടാ-
ക്ഷാഞ്ചലേനാനുഗൃഹ്ണ-
ന്നുക്ത്യാ ഇമന്ദഹാസദ്യുതിശിശിരിതയാ
പാർവ്വതീശോ ബഭാഷേ. ൧൮.

പാർവ്വതീശഃ=ശ്രീപരമേശ്വരൻ, ഇത്ഥം=ഇപ്രകാരം, കനമിയ...........ഭക്ത്യാ=അധികമായ ഭക്തിയോടുകൂടി, തൽക്കാല്ക്കൽവീണു=കാലിൽ നമസ്കരിച്ചു, പുകഴ്ന്നീടും=തന്നെ സ്തുതിക്കുന്നവനും, പൃഥ്വീ...........ത്തിനെ = ഭൂമിക്കു മാണിക്യദീപം—അലങ്കാരമായിരിക്കുന്നവനും, ആയ, ഏനം=ഇവനെ-ഈ—രാജാവിനെ, വിപുല..............താത്മാ=വിശാലമായ കരുണാവൈഭവംകൊണ്ടു നിറഞ്ഞ അന്തഃകരണത്തോടുകൂടിയവനായിട്ടു, പുത്തൻ...............ക്ഷാഞ്ചലേന അനുഗൃഹ്ണൻ=പുതിയ അമൃതധാര ചൊരിയുന്ന കടാക്ഷംകൊണ്ടു നോക്കി അനുഗ്രഹിച്ചു, ഇമന്ദ...............ശിരിതയാ=നിർമ്മലമായ മന്ദഹാസത്തിന്റെ ശോഭയാൽ കുളുർത്തതായ, ഉക്ത്യാ=വാക്കുകൊണ്ട്, ബഭാഷേ=പറഞ്ഞു. ശ്രീപരമേശ്വരൻ, ഇപ്രകാരം സ്തുതിച്ചു കാലിൽ വീണ രാജാവിനെ അമൃതം വർഷിക്കുന്ന കടാക്ഷംകൊണ്ട് അനുഗ്രഹിച്ചു മന്ദഹാസംകൊണ്ട് ആകെ കുളിർപ്പിക്കുന്ന വാക്കു ഭംഗിയായി പറഞ്ഞു എന്നു സാരം.

“ചൊല്ലേറീടിന വീരമന്നവർമുടി-
പ്പൂണ്ണേ! തപസ്സമ്പദാ
കല്യാണ്യാ തവ മോദഭാരപരത-
ന്ത്രോ ഞാൻ ചമഞ്ഞീടിനേൻ
അല്ലേ സമ്പ്രതി മൽപ്രസാദസദനം
നിന്നാലനന്യാദൃതോ
നല്ലെ വത്സ! ഭഗീരഥോ നൃപതിതാ-
നത്യൽഭുതപ്രൌഢിമാ. ൧൯

ഇംഗശ്രീകേരളക്ഷ്മാതലമണിതിലകം
ചാരു ചെല്ലൂരനാമ
മംഗല്യഗ്രാമമാദ്യം നൃവര! വിജയതേ
മൽപ്രസാദൈകരംഗം. ൬൩

നൃവര=അല്ലയോ രാജാവേ, മമ പരമനിയോഗം=എന്റെ ശ്രേഷ്ഠമായ ആജ്ഞയെ, എതിൽ=എന്നാൽ, ഇപ്പ്രാദം കേളാലും=അതു കേട്ടാലും, ഞാൻ ബോധിപ്പിക്കാം. എന്നാൽ ഒരു കാര്യം അങ്ങു ചെയ്യണം എന്നു സാരം. വടക്ക അങ്ങു ......... രോഹി=വടക്ക അതിരായി പിള്ളാനദിയും തെക്കതായി നെയ്യാറും ശോഭിക്കുന്നതായും, ഈ രണ്ടു നദികളുടേയും നടുവിൽ എന്നു സാരം. നെയ്യാർ വളർപട്ടണം പുഴയാണ്. മുൻകാലത്തു കൊട്ടിയൂർപെരുമാളിനെ അഭിഷേകം കഴിച്ച നെയ്യു ധാരാളമായി ഈ പുഴയിൽകൂടി ഒഴുകിക്കൊണ്ടിരുന്നു. അതുകൊണ്ട് അതിനു നെയ്യാറെന്നു പേരുണ്ടായി. അതു സംസ്കൃതത്തിൽ ഘൃതതടിനി ആയി. ഇംഗശ്രീ.........തിലകം=ഐശ്വര്യശ്രീകളോടുകൂടിയ കേരളഭൂമി അണിയുന്ന പൊട്ടായും, ആദ്യം=പ്രധാനമായും, മൽപ്രസാദൈകരംഗം=എന്റെ അനുഗ്രഹത്തിനു പാത്രമായും, മംഗല്യഗ്രാമം=മംഗല്യത്തോടുകൂടിയ ഗ്രാമമായും, ചാരുചെല്ലൂരനാമ=മനോഹരമായുമുള്ള ചെല്ലൂരെന്ന ദേശം—തളിപ്പറമ്പുദേശം, വിജയതേ=വിജയിക്കുന്നു.

ധരാവധൂടീസമുദഗ്രഹാരേ
നൃദേവ! തസ്മിൻ പുനരഗ്രഹാരേ
ദ്വിതീയകൈലാസമിതി പ്രതീതം
മദീയസൽക്ഷേത്രമുദേതി മേന്മേൽ. ൬൪

നൃദേവ=അല്ലയോ രാജാവേ, ധരാ.........ഹാരേ തസ്മിൻ അഗ്രഹാരേ=ഭൂമിയാകുന്ന സുന്ദരി ധരിക്കുന്ന മഹത്തായ ഹാരത്തെ—മാലയെപ്പോലെ ശോഭിക്കുന്ന ആ ഗ്രാമത്തിൽ, പുനഃ=പിന്നെ, ദ്വിതീയ.........ക്ഷേത്രം=രണ്ടാമത്തെ കൈലാസം എന്നു പുകഴ് നേടിയ എന്റെ വിശിഷ്ടമായ ക്ഷേത്രം, മേന്മേൽ=ഉപര്യുപരി, ഉദേതി=ഉൽക്കർഷത്തെ പ്രാപിക്കുന്നു.

ചീർണ്ണം=വർദ്ധിക്കുന്ന, ദുരിത.......വാരണ=പാപമാകുന്ന രോഗത്തെ നശിപ്പിക്കുന്ന—ഏററവും നല്ല മരുന്നായിരിക്കുന്ന, മരുന്നു രോഗത്തെ എന്നപോലെ ദുരിതങ്ങളെ ക്ഷയിപ്പിക്കുന്ന, ഉദാരതീർത്ഥോത്തമേന=ഏററവും വിശിഷ്ടമായ തീർത്ഥത്താൽ, ഭാസുരം=ശോഭിക്കുന്നതും, തമ്മിൽ പകവിട്ടു വിളയാടും അന്യോന്യബാധകാദികം=അന്യോന്യം മത്സരമില്ലാതെ കളിക്കുന്ന മാൻ കൊക്ക മുതലായ ജന്തുക്കളോടുകൂടിയതും, 'അനിഗ്രഹത്രാസവിനീതസത്വം' (രഘു—സ—൧൩) 'തപസ്വിസംസർഗ്ഗവിനീതസത്വേ' (രഘു—സ—൧൪) എന്നും മററുമുള്ള മഹാകവിപ്രയോഗങ്ങളും ഇവിടെ സ്മരണീയങ്ങളാകുന്നു. പ്രാക്തനം=പഴയകാലത്തു തന്നെയുള്ളതും, ലോകപൂജനീയം=ലോകത്തിൽ ബഹുമാനിക്കപ്പെടുന്നതും, അവനീതലേ കീർത്തിതം=ഭൂമിയിൽ എല്ലാവരും ശ്ലാഘിക്കുന്നതും, ഭൂയ കുംഭയോനി.......
....ശ്രമം=അഗസ്ത്യമുനിയുടെ ആശ്രമം, ജയതി=വർത്തിക്കുന്നു, അതിനടുത്തു പുനഃ ഉണ്ടു്=ക്ഷേത്രത്തിനടുത്തു വിശിഷ്ടമായ തീർത്ഥവും അതിനടുത്തു അഗസ്ത്യമുനിയുടെ ആശ്രമവും ഉണ്ടെന്നു സാരം.

സ്ഥാപിതം കൃതയുഗാദിതേന മമ ബിംബ-
മൻപിനൊടു മുൻപിൽ മാ-
ന്ധാതൃനാമകനൃപാഗ്രിണാ ലസതി തത്ര
ചൈവ സകലോത്തരേ
ഏതദ്ഭുതമഥ തൽസുതേന മുചുകുന്ദ-
നാമ്നമനകല്പിതം
ഭാതി മററുമൊന്നു കുററമിയലാത
ഭാഗ്യവിഭവാംബുധേ! വ്യാ

ഭാഗ്യ............ബുധേ!=ഭാഗ്യവൈഭവത്തിനു സമുദ്രമായിരിക്കുന്ന രാജാവേ, ഭാഗ്യവാനായ എന്നു സാരം. മഹാഭാഗ്യവാനായ അങ്ങയ്ക്കു് എന്റെ ബിംബം പ്രതിഷ്ഠിക്കുവാൻ സാധിക്കും എന്നു ഇവ പദത്തിന്റെ ധ്വനി. കൃതയുഗാദിതേന=കൃതയുഗത്തിൽ ഉണ്ടായ, മാന്ധാ.......ഗ്രിണാ=മാന്ധാതാവു് എന്നു പ്രസിദ്ധനായ രാജർഷിയാൽ, മുൻപിൽ=മുൻകാലത്തു, അൻപിനൊടു=വേണ്ടപോലെ, സ്ഥാപിതം=സ്ഥാപിക്കപ്പെട്ട, മമബിംബം=എന്റെ വിഗ്രഹം, സകലോത്തരേ തത്ര ച ഏവ=എല്ലാററിലുംവെച്ചു ശ്രേഷ്ഠമായ ആ സ്ഥലത്തുതന്നെ, ലസ

തി=ശോഭിക്കുന്നു, “ഉപശ്ലിഷ്ടവ്യാഘ്രചർമ്മാച്ഛാദിതാഃ സ്യാൽ” എന്നു് അ മരം നാനാർത്ഥം. മുൻകാലത്തു മാന്ധാതാവ് അവിടെ എന്റെ ബിംബം പ്രതിഷ്ഠിച്ചിട്ടുണ്ട്. അതു് അവിടെ ശോഭിക്കുന്നു എന്നു സാരം. എന്നു ദ്ധാ...=മാന്ധാതാവ് എന്റെ ബിംബം പ്രതിഷ്ഠിച്ചതിനുശേഷം, അഥ.... .. ....കല്പിതം=പിന്നീടു മാന്ധാതാവിന്റെ പുത്രനായ മുചുകുന്ദൻ പ്രതിഷ്ഠിച്ചിരിക്കുന്ന, ഒന്നു=ഒരു ബിംബം, കുറവില്ലാതെ=കേടൊന്നുമില്ലാതെ, ഭാതി=ശോഭിക്കുന്നു. അവിടെത്തന്നെ മുചുകുന്ദൻ എന്റെ ബിംബം പ്രതിഷ്ഠിച്ചിട്ടുള്ളതും ശോഭിക്കുന്നു എന്നു സാരം.

എന്നാലെൻവത്സ! ബിംബം ത്വദഭിമതമിദം
നീലകണ്ഠാഖ്യയാ മേ
തന്വാ നിത്യാന്വിതം ഭീഷണതരവിഷസം-
ഹാരകേളീം വഹന്ത്യാ
മിന്നും ചെല്ലൂരദേശപ്രതിനവതിലകോ-
ല്ലാസിനി ക്ഷേത്രമുഖ്യേ
ധന്യേ തസ്മിൻ പ്രതിഷ്ഠാപയ കലികലുഷോ-
ന്മൂലനാർത്ഥം മഹാത്മൻ!” വൃ.ഫ

മഹാത്മൻ=അല്ലയോ മഹാത്മാവായുള്ളവനും, വത്സ=എനിക്കു കുട്ടിയെപ്പോലെയിരിക്കുന്നവനും ആയ രാജാവേ! മഹാത്മൻ എന്ന പദം മഹാനായ അങ്ങേയ്ക്കു ഇക്കാര്യം സാധിക്കുമെന്നു ധ്വനിപ്പിക്കുന്നു. മിന്നും ചെല്ലൂര........ ...ല്ലാസിനി ധന്യേ തസ്മിൻ ക്ഷേത്രമുഖ്യേ=ചെല്ലൂരദേശത്തിനു പുതിയ തിലകംപോലെ ശോഭിക്കുന്നതും വിശിഷ്ടവും ആയ ആ ദേവാലയത്തിൽ, ത്വദഭിമതം=അതു് ആഗ്രഹിച്ചിരിക്കുന്നതും, ഭീഷണ ....... .. വഹന്ത്യാ=ഏററവും ഭയങ്കരമായ വിഷപീഡയെ നശിപ്പിക്കുന്നതായ കളിയോടുകൂടിയതും, കാളകൂടവിഷംകൊണ്ടു ലോകത്തിനുണ്ടായ പീഡയെ നിഷ്പ്രയാസം നശിപ്പിച്ചുവെന്നു സാരം. നീലകണ്ഠാഖ്യയാ=നീലകണ്ഠൻ എന്ന പേരോടുകൂടിയതും ആയ, മേ തന്വാ=എന്റെ ശരീരത്തോടു, നിത്യാന്വിതം=എന്നും ചേർന്നിരിക്കുന്നതും ആയ, ഇദം ബിംബം=ഇതു ബിംബത്തെ, കലി.........നാർത്ഥം=കലിദോഷം നീങ്ങുവാനായി, പ്രതിഷ്ഠാപയ=അങ്ങു പ്രതിഷ്ഠിച്ചാലും.

എന്നേരമിത്ഥമരുൾചെയ്തു മുദാ കൊടുത്തു
ധന്യായ രാജമുനയേ ശിവനാത്മബിംബം
അന്നേരമേ ഝടിതി ചെന്നറിയിച്ചിതെല്ലാ-
മന്നാരദൻ നഗതനൂജയൊടുള്ളവണ്ണം. വൃ ൨

ശിവൻ=പരമേശ്വരൻ, ഇത്ഥം അരുൾചെയ്തു=ഇപ്രകാരം പറഞ്ഞു, എന്നേരം=ഏതു സമയത്തു, ധന്യായ രാജമുനയേ=ശ്രേഷ്ഠനായ രാജൎഷിക്കായിക്കൊണ്ടു, ആത്മബിംബം=തന്റെ ബിംബത്തെ, മുദാ=സന്തോഷത്തോടുകൂടി, കൊടുത്തു=കൊടുത്തുവോ, അന്നേരം=ആ സമയത്തുതന്നെ, അന്നാരദൻ=കലഹത്തിൽ സന്തോഷത്തോടുകൂടിയ പ്രസിദ്ധനായ ആ നാരദമുനി, നഗതനൂജയൊടു=ശ്രീപാൎവ്വതിയോടു, എല്ലാം ഉള്ളവണ്ണം = എല്ലാ വൎത്തമാനങ്ങളും ഉണ്ടായതുപോലെ—ശ്വേതസോമന്റെ തപസ്സുമുതൽക്കുള്ള വൎത്തമാനങ്ങളെല്ലാം എന്നു സാരം. ഝടിതി ചെന്നറിയിച്ചു=അടുത്തുചെന്നു വേഗം അറിയിച്ചു. കളിക്കുവാൻ പോയ പാൎവ്വതി നാരദന്റെ വാക്കുകൊണ്ടു ശിവൻ ബിംബം രാജാവിനു കൊടുത്ത കാൎയ്യം അറിഞ്ഞു എന്നു സാരം.

ഗദ്യം:—തദനു പനിമലമകളുൾതാനിദ്ദശോൽശ്രുതമന്നാരദോക്ത്യാ സമസ്തം ധരിച്ചുററമില്ലാത കോപാതിരേകേണ നേരെ സസംരംഭമെണീറ്റിതസ്ഥാനവേലാവിധേയ നാലുമൂന്നിഞ്ഞ ശേഷിച്ചുപാടേ കിടക്കും പുരാണപ്രസൂനാഞ്ചിതം ചാലമെത്തുന്ന നൈസൎഗ്ഗികാമഗ്രസൌരഭ്യലുബ്ധദ്വിരേഫാളിസാന്ദ്രം തുലോലമാകെ നോക്കീടിലാഘനപിൻകാലിലോളം കടന്നാശു നീളും കലൎന്നന്തരാ വാരിബിന്ദുക്കളിററിററു വീഴും മലൎക്കൂന്തൽ മെല്ലെപ്പുറംകൈതലേ ചേൎത്തുകൊണ്ടപ്പൃഥുശ്രോണികാ സാന്ദ്രമപ്പേരുമൊന്നിച്ചു ഫാലാന്തരേ പാറി മിന്നുന്ന നീലാളകച്ചാൎത്തുകൊണ്ടും വിലാസേന മുന്നൊന്നു ശേഷിച്ചു കാണപ്പെടും മുഗ്ദ്ധകസ്തൂരികാചിത്രകംകൊണ്ടുമത്യന്തമനോഹരം ചെ

ററു കോടിക്കലന്തൊരു ചില്ലികൊടിതെല്ലുമയ്യോ! കലങ്ങിപ്പുവക്ഷം കടകങ്ങൾകലാമംഗിയും, പാട്ടപാടേ വിറക്കുന്ന ബിംബാധരേ ഭാവമന്ത്യാദ്ഭുതം പൂണ്ടു പാകീട്ടുമപ്പുഞ്ചിരിപ്പൈതലും ചേന്ന ബാലാതപശ്രീനിഴൽക്കൊണ്ടു പൊന്നിൻപയോജംകണക്കേ കൊട്ടുംകോപരാഗോദയപ്രൌഢി മെത്തുന്ന വക്ത്രാരവിന്ദശ്രിയാ ലോഭനീയാത്തുലോം പ്രൌഢരോമാഞ്ചവാർകഞ്ചുകഞ്ചേന്ന വക്ഷോജകുംഭദ്വയത്തിന്നടപ്പൂട്ടിലൊട്ടൊട്ടു മെത്തും പയോബിന്ദുസന്ദോഹസാന്ദ്രോജ്ജ്വലാ സംഭ്രമശ്രാന്തി കൈകൊണ്ടു പണ്ടെതിലേററം കലങ്ങൊട്ടലഞ്ഞൊരു ത്രുമധ്യവല്ലീമതല്ലീസമുല്ലാസിനീ വാരിപൂരാർദ്രമാഞ്ചാരപൂഞ്ചേല നന്നായ് നിതംബസ്ഥലേ ചേൎന്ന പററീടിലുഞ്ചെററു താനേ കിഴിഞ്ഞീടുമന്നീവിബന്ധം മഹാരത്നകാഞ്ചീധൃതം മധ്യമദ്ധ്യേ വലംകൈത്തലംകൊണ്ടു താങ്ങി തദാചക്രമപ്രക്രമാപാദലാഘ്യാം പദാബ്ജാം നിജപ്രാണനാഥാന്തികേ ചെന്നു കോപാതിമാനാങ്കരവ്യഗ്രഭാവം കലർന്നുഗ്രശാപപ്രദാനായ ദേവീ തുനിഞ്ഞീടിനാൾ.

പനിമലത്തയ്യൽ=ശ്രീപാർവ്വതി, നാരദമാർഗ്ഗാ=നാരദന്റെ വാക്കുകൊണ്ടു, ഇത്ഥമേതത്തൃതം സമസ്തം=ഇപ്രകാരമുണ്ടായ വർത്തമാനമെല്ലാം, ധരിച്ചു=അറിഞ്ഞു, തദനു=അതിന്റെ ശേഷം, അററ...... ഭാരേണ=അവസാനമില്ലാത്ത കോപത്തിന്റെ ഭാരംകൊണ്ടു—വലിയ മുഷ്ടകൊണ്ടു—സഹിക്കാൻ പാടില്ലാത്തവിധം കോപം ഉണ്ടായിട്ടു എന്നു സാരം, സംസാരം..........വിലയേ=മനസ്സിൽ പാരതന്ത്ര്യത്തോടുകൂടി കളിയുടെ കാര്യം നിവൃത്തിച്ച സമയത്ത്. പതിവുപോലെയല്ലാതെ അതിവേഗത്തിൽ കളിച്ച സമയം എന്ന ഭാവം, നാലു.............ഞ്ചിതം=അലൌകികങ്ങളെ പൂക്കൾ മുഴുവനും പോകാതെ ചൂടിനോലെല്ലാം ശോഭിച്ചിരിക്കുന്നതുകൊണ്ടു മനോഹരമായതും, ചാലെ..........സാന്ദ്രം=അടുത്തു വന്നുകൂടുന്നതും സ്വാഭാവികവും—സുഗന്ധവാസനകളും ഉപ

യോഗിക്കാതെ സ്വഭാവസിദ്ധമായിത്തന്നെ—മഹത്തായ മണത്തിങ്കൽ ആഗ്രഹിച്ച് എത്തുന്ന വണ്ടിൻകൂട്ടങ്ങളെക്കൊണ്ടു നിബിഡമായതും, ഉദ്ബാല...............ചേർത്തുകൊണ്ട് = തിരുകപ്പുറകെ നോക്കിയാൽ അറ്റുതം, കാലിന്റെ കണ്ണവരെ നീണ്ടു കിടക്കുന്നതും ഇടയ്ക്കിടയ്ക്ക് വെള്ളത്തുള്ളികൾ ഇററിററു വീണുകൊണ്ടിരിക്കുന്നതും ആയ, മലർച്ചുന്തൽ=പൂവോടുകൂടിയ തലമുടി, മെല്ലെ=സാവധാനത്തിൽ, പുറകെത്തലേ ചേർത്തുകൊണ്ട്=കഴുത്തിന്റെ പുറകിൽ ഇട്ടുകൊണ്ട്, അപ്പായ............സാന്ദ്രം=ആ വെള്ളത്തുള്ളികളുടെ ഭാരംകൊണ്ട് കനത്തിരിക്കുന്നതും, ഏപ്പെത.............കൊണ്ടും=മുഴുവനും ഒതുക്കിച്ചു നെററിയിൽ പററി ശോഭിക്കുന്ന നീലനിറമായ കുറുനിരകൾകൊണ്ടും, വിലാസേന.............കൊണ്ടും=ഭംഗിയായി മുന്നിലത്തെ ഭാഗം മാത്രം മാഞ്ഞുപോകാതെ തെളിഞ്ഞുകാണുന്നതും മനോഹരവുമായ കസ്തൂരിപ്പൊട്ടുകൊണ്ടും, ചേതോഹരാ=അന്യരുടെയും ഹൃദയത്തെ അപഹരിക്കുന്നവളായിട്ടും, ചോര..............തൈലം=അല്പം വറ്റാതെ കലർന്നിരിക്കുന്ന പുരികക്കൊടിയും, അല്പാ=അല്പമായും, കലങ്ങി..........ഭംഗിയും=കലങ്ങിച്ചുവപ്പു നിറത്തോടുകൂടിയ നേത്രങ്ങളുടെ അറ്റങ്ങളിലെ ഭംഗിയും, പാടപാടെ..............ച്ചെപ്പുതല്പം=തനിയെതന്നെ വിറയ്ക്കുന്ന ബിംബം—കോവൽപഴം—പോലെ ചുവന്ന അധരത്തിങ്കൽ മറെറാരും കാണാത്ത ഭാവത്തോടെ ഉണ്ടാകുന്ന മന്ദഹാസവും—പുഞ്ചിരിയെപ്പറ്റി ഒരു ഏററമായ പ്രയോഗമാണ്. ബാലാ.............കണ്ഠേ=ഉദയസമയത്തുള്ള ആദിത്യന്റെ രശ്മികളോടുകൂടിയ പൊൻതാമരപ്പൂവുപോലെ, കൊട്ടും.........ന്ദോജ്ജ്വലാ=ഭയങ്കരമായ കോപം നിമിത്തമുള്ള രാഗത്തിന്റെ—ചുവപ്പുനിറത്തിന്റെ ഉദയംകൊണ്ടു വല്ലാതായ രോമാഞ്ചമാകുന്ന ഭംഗിയേറിയ ഉടപ്പു ചേർന്ന സ്തനദ്വയത്തിന്റെ നടുവിൽ ഒഴുകി വമിക്കുന്ന വെള്ളത്തുള്ളികളുടെ ഭാരം ഘനീഭൂതമായി ജ്വലിക്കുന്നവളും, ജ്വലിക്കുക=കോപിക്കുക, സംഭ്രമ................ല്ലാസിനീ=സംഭ്രമം നിമിത്തം സഞ്ചാരക്രമം വഹിച്ചു മുൻപിലത്തെക്കാററും കലർന്നു ഉലഞ്ഞതായ മദ്ധ്യവല്ലീ—നടുവുകൊണ്ടു ശോഭിക്കുന്നവളും, വാരി...............പാറീടിലും=വെള്ളം നിറഞ്ഞു നനഞ്ഞു ഭംഗിയേറിയ വസ്ത്രം അരയിൽ ചേർന്നു പററിപ്പിടിച്ചിട്ടുണ്ടെങ്കിലും, ചോര...........നീവിബന്ധം=അല്പം തനിയെ അഴിയുന്നതായ ആ വസ്ത്രത്തിന്റെ കെട്ട്, മഹാ..............ധൃതം=അരയിലെ രത്നകാഞ്ചികൊണ്ടു ധരിച്ചു, മദ്ധ്യമദ്ധ്യേ=ഇടയ്ക്കിടയ്ക്കു വലയാങ്കിതാഗ്രംകൊണ്ടു=വലത്തേക്കൈയ്യുകൊണ്ട്, താങ്ങി=പിടിച്ചു,

താരാ..........ചരാത്സ്യം=അതിവേഗത്തിൽ നടക്കനിമിത്തം ചുവന്നുനിറം കൂടിയ കാലുകളെക്കൊണ്ടു നടന്നു, നിജ..........ന്തികേ=തന്റെ അടുക്കൽ, കോപാതി..........വ്യഗ്രമാവാം കലാൻ=ചാപല്യം അഭിമാനം ഇവയുണ്ടായി വികാരത്തോടുകൂടി, ശാപപ്രദാനായ=ശപിക്കുവാനായിക്കൊണ്ട്, ദേവീ തുനിഞ്ഞീടിനാൾ=ദേവി ആരംഭിച്ചു.

ശ്രീപാർവ്വതി കുപിതയായി കളിക്കളവിൽനിന്നു ഭർത്താവിന്റെ അടുക്കലേക്കു പോകുന്ന യാത്രയെ ഈ ശ്ലോകത്തിൽ വർണ്ണിച്ചിരിക്കുന്നു. പോകുന്നസമയത്തു കോപം മുതലായ ഓരോ അംഗത്തിന്റെയും സ്വഭാവം എന്താണെന്ന് ഇതിൽ കവി ഭംഗിയായി വർണ്ണിച്ചിരിക്കുന്നു. ഒരു നായികയുടെ കോപത്തെ ഇതിലധികം ഭംഗിയായി വേറെ ഒരു കവി വർണ്ണിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ ശ്ലോകം കവിയുടെ അസാധാരണമായ മനോധർമ്മസാമർത്ഥ്യത്തിനെ വെളിവാക്കുന്നു.

അന്നേരം കോപലീലാകലുഷരതികിലോ-
ലോല വന്നാസ്ഥിതാം താം
പുന്നപ്പൂങ്കോയൽതൊട്ടുള്ളൊരു തളിരൊളും
കണ്ടു ശൈലേന്ദ്രകന്യാം
മുന്നേക്കാളുന്നലിഞ്ഞീടിന തിരുമനസാ
ശാപശങ്കാം കുറിക്കൊ-
ണ്ടുന്നിദ്രാത്മാ ഭവാനീരമണനനുനയോ-
ദഞ്ചിതാം വാചമൂചേ. വൃത്ത.

അന്നേരം=ശ്രീപാർവ്വതി സമീപത്തു വന്ന സമയത്ത്, ഉന്നിദ്രാത്മാ ഭവാനീരമണൻ=മഹാത്മാവായിരിക്കുന്ന ശ്രീപരമേശ്വരൻ, കോപ..........കലുഷം=കോപത്തിന്റെ കളികൊണ്ടു കലുഷമാകുംവണ്ണം, കോപത്തിന്റെ ആധിക്യംകൊണ്ട് മനസ്സിളകിക്കലങ്ങി എന്നു സാരം. ലോലാലോല=ഇളകി ഉറയ്ക്കാത്ത വേഷത്തോടുകൂടി, അരികിൽ വന്നാസ്ഥിതാം=സമീപത്തിൽ വന്നു നിന്നവളായ, താം ശൈലേന്ദ്രകന്യാം=ആ പാർവ്വതിയെ, പുന്ന..........കണ്ടു=പുന്നപ്പൂക്കളും ചൂടിയിരിക്കുന്ന മുടി മുതൽ അടിവരെ കണ്ടു—നോക്കി, മുന്നേക്കാ..........മനസാ=മുൻപിലത്തേക്കാളും ആർദ്രമായിരിക്കുന്ന മനസ്സുകൊണ്ടു, ശാപ..........ക്കൊ

സ്തുതിച്ചു. ശിവന്റെ അനുനയവാക്കുകൾ ഫലിക്കാതെയിരുന്നപ്പോൾ രാജാവുതന്നെ ദേവിയുടെ കാല്ക്കൽ വീണ് ഇപ്രകാരം സ്തുതിച്ചു എന്നു സാരം.

"സാക്ഷാൽത്രൈലോക്യനാഥപ്രണയിനി! ഗിരിരാ-
ജാത്മജേ! കൈതൊഴുന്നേൻ
കാൽക്കീഴ്‌വന്നാശ്രിതം മാം കനിവൊടഗതിയെ-
ക്കാത്തുകൊള്ളേണമേ നീ
നീക്കം ചെററില്ല മററാരുമടയത്തു മമ നീ-
യെന്നിയേ തമ്പുരാട്ടി!
പാഴ്‌ക്കോപം ദാസനാമെന്നൊടു കലരാതെ
ജൃംഭതാം വൻപ്രസാദം. വൃ

സാക്ഷാൽ......... ......ത്മജേ = സാക്ഷാൽ മൂന്നു ലോകങ്ങൾക്കും ഈശ്വരനായ ശിവന്റെ പ്രണയപാത്രമായും—പത്നിയായും, പർവ്വതശ്രേഷ്ഠന്റെ പുത്രിയായും ഇരിക്കുന്ന തമ്പുരാട്ടി=ദേവീ (ഈ പദങ്ങൾ സംബുദ്ധികൾ) കൈതൊഴുന്നേൻ=ഞാൻ നമസ്കരിക്കുന്നു. നീ കാൽക്കീഴ് വന്നു ആശ്രിതം അഗതിയെ കാത്തുകൊള്ളേണമേ=നീ നിന്റെ കാലടിയിൽ വന്നു ആശ്രയിച്ചിരിക്കുന്നവനും മറെറാരു ഗതിയില്ലാത്തവനും ആയ എന്നെ രക്ഷിക്കേണമേ, ചെററു നീക്കം ഇല്ല=ഞാൻ പറഞ്ഞതിനു അല്പവും മാററം ഇല്ല. മുഴുവനും സത്യം തന്നെയെന്നു സാരം. മമ നീയെന്നിയേ മററു ആരു മടയത്തു=എനിക്കു നീയല്ലാതെ വേറെ ആരാണ് ഒരു മടയത്തുള്ളത്. ദാസനാം എന്നൊടു പാഴ്‌ക്കോപം കലരാതെ=ഭൃത്യനായിരിക്കുന്ന എന്നോടു വെറുതെ കോപിക്കാതെ, വൻപ്രസാദം=നിന്റെ മനസ്സിൽ വലിയ തെളിവു—സന്തോഷം, ജൃംഭതാം=ജൃംഭിക്കട്ടെ. കോപം നീങ്ങി മനസ്സു നല്ലപോലെ തെളിയട്ടെ എന്നു സാരം.

നതോസ്മി കാരുണ്യസുധാനിധാനം
നതോസ്മി കാമാർപ്പണകാമധേനും
നതോസ്മി നാനാഗമമൃഗ്യമൂർത്തിം
നതോസ്മി നാരായണസോദരീം ത്വാം. വൃ

ഉദ്യൽകാരുണ്യവാരാകര തിരകളിലാ-
റാടി മുങ്ങിക്കളിക്കും-
ചിത്തേ ഹൃദ്യാം പ്രസാദശ്രിയമഭജദസൗ
ശൈലരാജന്യകന്യാ. ൯൦

തദാ=അപ്പോൾ, ഇത്ഥം=ഇപ്രകാരം പ്രാർത്ഥിച്ച, ഇന്ദുകല്യൂൽ .........ശ്വേതസാമം=കാല്ക്കൽ വീണു നമസ്കരിച്ച ശ്വേതസാമരാജാവിനെ, അസൗ പങ്കജാക്ഷി ശൈലരാജന്യകന്യാ=ഈ പത്മങ്ങൾപോലെ സുന്ദരമായിരിക്കുന്ന നേത്രങ്ങളോടുകൂടിയ സുന്ദരിയായ പാർവ്വതിദേവി. കണ്ണി.........സങ്കടാ=കണ്ണിൽ ചെന്ന ചോരന്നതിനിടയിൽ. മുൻപുതന്നെ നശിച്ചതായ കോപാദികാരമാകുന്ന ഇരുട്ടുകൊണ്ടുള്ള സങ്കടത്തോടുകൂടിയവളായിട്ട്. ബാലപ്രായാലും ഒന്നും കൂടാതെ ഉടനെതന്നെ ദേവിയുടെ കോപമെല്ലാം എല്ലാം തെളിച്ചു എന്നു ഭാവം. ഈ ഭാഗം ദേവിയുടെ അന്യാദൃശമായ ആശ്രിതവാത്സല്യത്തെ വെളിപ്പിക്കുന്നു. 'അന്നേ ബാലാൽ' എന്ന പദങ്ങൾ ഏറ്റവും ഭാവപുഷ്ടങ്ങളായിരിക്കുന്നു എന്നു കാണേണ്ടതാണ്. കോപാദികാരമെല്ലാം അത്[?]വേഗത്തിൽ നശിച്ച് മനസ്സു തെളിഞ്ഞിട്ട് എന്നു സാരം. ഉദ്യൽ.........ചിത്തേ=ഉയിച്ചു വരുന്ന കരുണയാകുന്ന സമുദ്രത്തിലെ തിരമാലകളിൽ മുങ്ങിക്കളിക്കുന്ന മനസ്സിൽ, ദയാധിക്യംകൊണ്ട് ഏറ്റവും അലിവോടുകൂടിയ മനസ്സിൽ എന്നു സാരം. ഹൃദ്യാം=ഹൃദയപ്രീതിയുളവാക്കുന്ന, പ്രസാദശ്രിയം=പ്രസാദത്തിന്റെ ശോഭയെ, അഭജൽ=ഭജിച്ചു-കൈക്കൊണ്ടു. മനസ്സിൽ കരുണാപൂരിതമായ തെളിവുണ്ടായി. ദേവിക്കു തന്റെ ഭർത്താവിനോടുള്ളതിൽ കൂടുതലായ കരുണയും വാത്സല്യവും ഭക്തന്മാരോടു ഉണ്ടെന്ന് ഇവിടെ കവി വെളിവാക്കിയിരിക്കുന്നു.

ത്രൈലോക്യനായകനുമമ്പൊടു വൻപ്രസാദം
കൊള്ളുന്ന കാന്തയൊടു ചേർന്നനന്തധാമാ
ചേലാർന്നനുഗ്രഹഗിരാ പരിപൂർണ്ണമോദം
മേലേ നരേന്ദ്രഹൃദയേ സദയം മമന്ഥ. ൯൧

അനന്തധാമാ=അന്തമില്ലാത്ത തേജസ്സോടുകൂടിയ, ത്രൈലോക്യ.........ചേർന്ന=ശിവനും ദേവിയോടുകൂടി മനസ്സു തെളിഞ്ഞ പാർവ്വതി

ത്തും ഒന്നിച്ചു, ചേലവേ.........ശിരസാ=ശിരസ്സായറിയ അനുഗ്രഹവാക്കുകളൊന്ന്, നരേന്ദ്രഹൃദയേ=രാജാവിന്റെ മനസ്സിൽ, മോദം=സന്തോഷത്തെ, പരിപൂർണ്ണം=നിറച്ചിട്ടു. രാജാവിന്റെ മനസ്സ് സന്തോഷപൂർണ്ണമാക്കിയിട്ട് അവിടെനിന്നു മറഞ്ഞു.

പാരണത്തിൽപ്പുനരിട്ടിച്ചിള്ളകിന്നരുചിമാൻ
ബിംബമൈശം ഗൃഹീത്വാ
കണ്ഠേകാളപ്രസാദാത്തദനു നൃപതിക-
ണ്ഠീരവോസൌ മഹാത്മാ
കൊണ്ടാടാവല്ല ഭാഗ്യം കലശഭവമുനേ-
രാശ്രമേ ചെന്നു തേജോ-
ഭണ്ഡാരന്തം വണങ്ങി ത്രിപുരഹരനിയോ-
ഗം ന്യഗാദീദശേഷം. ൩൨

തദനു=അതിനുശേഷം, അസൌ മഹാത്മാ നൃപതികണ്ഠീരവഃ=ഈ മഹാനുഭാവനായ നൃപതികളുടെ സിംഹം, രാജശ്രേഷ്ഠനായ രാജാവ്—ചക്രവർത്തിയെന്നു സാരം. കണ്ഠേകാളപ്രസാദാൽ=വിഷം ധരിക്കയാൽ കഴുത്തു കറുത്തിരിക്കുന്ന ദേവന്റെ—ശ്രീപരമേശ്വരന്റെ അനുഗ്രഹം ഹേതുവായിട്ട്, ഐശം ബിംബം ഗൃഹീത്വാ=ശിവന്റെ ബിംബം കൈക്കൊണ്ടിട്ട്—വാങ്ങിയിട്ട്, പാരണത്തിൽ.........രുചിമാൻ=മുൻപുണ്ടായിരുന്നതിനേക്കാറ്റം പതിരട്ടി അധികം ശോഭയോടുകൂടിയവനായിത്തീർന്നു. ക്രിയാവിശേഷണം. ഭാഗ്യം കൊണ്ടാടാവല്ല=രാജാവിന്റെ ഭാഗ്യം പുകഴ്ത്താവുന്നതല്ല. അത്യന്താധികമാണെന്നു സാരം. കലശ.........ചെന്നു=രാജാവ് അഗസ്ത്യന്റെ ആശ്രമത്തിൽ ചെന്ന്. തേജോഭണ്ഡാരം തം=തപസ്സിന്റെ തേജസ്സിനു ഭണ്ഡാരം ഇരിപ്പിടം ആയിരിക്കുന്ന അവനെ—മുനിയെ, വണങ്ങി=വന്ദിച്ചു, ത്രിപുരഹരനിയോഗം അശേഷം ന്യഗാദീൽ=പുരവൈരിയായ ഭഗവാൻ ശിവന്റെ ആജ്ഞയെല്ലാം പറഞ്ഞു—അറിയിച്ചു. ഇവിടെ ത്രിപുരഹരപദം ശിവന്റെ നിയോഗം അനുസരിച്ചില്ലെങ്കിൽ പുരന്മാർക്കുണ്ടായ അനുഭവം തനിക്കും വരുമെന്ന അർത്ഥത്തെക്കൂടി ധ്വനിപ്പിക്കുന്നതായി വിചാരിക്കണം. നിയോഗം ന്യഗാദീൽ എന്ന ഭാഗത്തിൽ യതിഭംഗം ദുസ്സഹം.

രാജർഷിണോ മതമുപാകർണ്യ മുദാ തദാനീ-
മീശാനമുഖ്യവരമുഖ്യരകൌതുകാന്മാ
വാചാ മുദസ്മിതസുധാർദ്രിതയാഭിനന്ദ-
ന്നൂചേ തെളിഞ്ഞു പരമോ മുനിമണ്ഡലാനാം ൬൩

മുനിമണ്ഡലാനാം പരമഃ=മുനികളുടെ കൂട്ടങ്ങൾക്കു നാഥനായ അഗസ്ത്യൻ, മുദാ.........തദാ=ഏററവും സന്തോഷിച്ചു മനമോദത്തോടു കൂടിയവനായിട്ടു, ഉൾത്താരു്=മനസ്സ്, "ആത്മാ ദേഹമനോബ്രഹ്മസ്വഭാവധൃതിബുദ്ധിഷു" എന്നു വിശ്വം. അധികം സന്തോഷിച്ചു, തദാനീം=അപ്പോൾ, രാജർഷിണോ=രാജർഷിയായ ശതധന്വാവിനാൽ, മതം=പറയപ്പെട്ടതായ, ഈശാനമുഖ്യവാചം=ശിവന്റെ പ്രധാനമായ വാക്കിനെപ്പററി, ഉപാകർണ്യ=കേട്ടിട്ടു, രാജാവു പറഞ്ഞതു കേട്ടു—ശിവന്റെ നിയോഗം അറിഞ്ഞിട്ടു എന്നു സാരം. തെളിഞ്ഞു=മനസ്സു പ്രകാശിച്ചു, മുദ.........ർദ്രിതയാ വാചാ=പുഞ്ചിരിയാകുന്ന അമൃതത്തിൽ അലിഞ്ഞ വാക്കുകൊണ്ടു്, അഭിനന്ദൻ=രാജാവിനെ ശ്ലാഘിച്ചുകൊണ്ടു്, ഊചേ=പറഞ്ഞു

"അത്യന്തോത്തീർണ്ണഭാഗ്യോദയ! നിശമയ നീ
പൂർവ്വഭൂപാലകാഗ്ര്യാ-
മുത്തുംഗാഗ്ര്യാമധിജ്യാപിതമഴകിയ ബിം-
ബലചയനതൽ പുരാരേഃ
മർത്ത്യാനാമത്യമന്ദൽകലികലുഷധിയാം
കല്മഷംകൊണ്ടിദാനീം
പൃഥ്വീശത്തിൽ മറഞ്ഞങ്ങൊരുവനുമിഹ കാ-
ണാതവണ്ണം ചമഞ്ഞു ൬൪

അത്യന്തോ.........ദയ=മഹത്തായിരിക്കുന്ന ഭാഗ്യം കൈവന്നിരിക്കുന്ന അല്ലയോ രാജാവേ, നീ=അങ്ങു, നിശമയ=ഞാൻ പറയുന്നതു കേട്ടാലും. ഉത്തുംഗാഗ്ര്യാം പൂർവ്വഭൂപാലകാഗ്ര്യാം=ശ്രേഷ്ഠന്മാരായ പണ്ടു പൂർവ്വരാജാക്കന്മാരാൽ. മാന്ധാതാവിനാലും മുചുകുന്ദനാലും എന്നു സാരം

അധിഷ്ഠാപിതം=പ്രതിഷ്ഠിക്കപ്പെട്ടതും, അഭംഗിയ=ഭംഗിയുള്ളതുമായ, പുരാരേഃ=ശിവന്റെ, തൽ=ആ, ബിംബം=വിഗ്രഹം-പൂർവ്വന്മാരായ രാജാക്കന്മാർ പ്രതിഷ്ഠിച്ചു പൂജിച്ചുവന്ന ബിംബം. ഇദാനീം=ഇപ്പോൾ, അത്യുഗ... ... ...ധിയാം=ഏററവും ഉയൎന്ന കലിദോഷംകൊണ്ടു കലങ്ങിയ ബുദ്ധിയോടുകൂടിയവരായ-കലിയുടെ ശക്തിയാൽ മനസ്സിൽ തെളിവില്ലാത്തവരായിത്തീൎന്ന, മൎത്ത്യാനാം=മനുഷ്യരുടെ, കല്മഷൈഃകൊണ്ടു=പാപശക്തികൊണ്ടു, പൃഥ്വീതലാന്തഃ അന്തർ മറഞ്ഞ്=ഭൂമിയുടെ അടിയിൽ മറഞ്ഞിട്ടു, ഇഹ=ഭൂമിയിൽ, ഒരുവനും=ഒരാൾക്കും, കാണാ… … … …മത്തു=കാണാൻ പാടില്ലാത്തവിധമായിത്തീൎന്നു. കലിശക്തികൊണ്ടു മാന്ധാതാവും മുചുകുന്ദനും പ്രതിഷ്ഠിച്ച ബിംബങ്ങൾ ഭൂമിക്കടിയിൽ മറഞ്ഞ് ആൎക്കും കാണുവാൻ പാടില്ലാതെയായി എന്നു ഭാവം.

ഫുല്ലാത്മാ നീയുമെന്നാൽ ഭുവനഗുരുനിദേശാ-
ഗാരഗാമീ വിഭോ! കേൾ
ചെല്ലൂരഗ്രാമമുൾക്കൊരു തൊടുകുറിയാം
ക്ഷേത്രമുഖ്യേത്ര പുണ്യേ
കല്യാണാൎത്ഥം പ്രതിഷ്ഠാപയ പുരമഥനം
ദക്ഷിണേ തസ്യ പാൎശ്വേ
ചൊല്ലേറിടുന്ന ശക്തൈകവിദിതമഥ കം-
ഭോദരം ഭൂതനാഥം. ൪൭

വിഭോ=അല്ലയോ രാജാവേ, എന്നാൽ ഫുല്ലാത്മാ=സന്തോഷംകൊണ്ടു വികസിച്ച ആത്മാവോടുകൂടിയവനായിരിക്കുന്ന മഹാത്മാവായ നീയും=അങ്ങും, കേൾ=ഞാൻ പറയുന്നതു കേട്ടാലും, ഭുവന… …ഗാമി=ലോകങ്ങൾക്ക് എല്ലാം പൂജ്യനായ ഭഗവാന്റെ ആജ്ഞയനുസരിച്ച്, പുണ്യേ=പുണ്യമായും, ചെല്ലൂര… … …കുറിയാം=ചെല്ലൂർഗ്രാമത്തിനു പൊട്ടു-അലങ്കാരമായും ഇരിക്കുന്ന, ക്ഷേത്രമുഖ്യേ=പ്രധാനക്ഷേത്രത്തിങ്കൽ, കല്യാണാൎത്ഥം=ലോകങ്ങൾക്ക് മംഗളം വൎദ്ധിക്കുവാനായി, പുരമഥനം=ശ്രീപരമേശ്വരനെയും, അഥ=പിന്നെ, തസ്യ ദക്ഷിണേ പാൎശ്വേ=ശിവന്റെ തെക്കുഭാഗത്തു അടുത്തു, ചൊല്ലേറിടുന്ന… …വിദിതം=കീൎത്തിയോടുകൂടിയവനും ശിവന്റെ ഇഷ്ടനും, ഭൂതനാഥം=ഭൂതങ്ങളുടെ നാഥനും ആയ, കംഭോദരം=കംഭോദരനെയും, പ്രതിഷ്ഠാപയ=പ്രതിഷ്ഠിച്ചാലും.

ബ്രഹ്മാ നിർമ്മായ ഭൂയോഽപി ച ഭുവനപതേർ-
വ്വിശ്വവന്ദ്യം വിമാനം
ഭൂയോ സംസ്ഥാപ്യ പൂജാനിയതിമനസിനാം
കല്പയിത്വാ വിശേഷാൽ
ധർമ്മ്യേഭ്യോ രക്ഷണാർത്ഥം വിതര മഹിതതച്ഛി-
ല്പവിത്പ്രവരേഭ്യോ
നിർമ്മാതും കല്പ്യഷാന്മലനചതുരതരം
തൽപുരം മൽപ്പുരാരേ. ൪൩

ബ്രഹ്മാ=ആദ്യോല്പന്നൻ, ഭൂയഃ അപി ച=വീണ്ടും, ഭുവനപതേഃ=ലോകേശനായ ശിവന്റെ, വിശ്വവന്ദ്യം=എല്ലാവർക്കും വന്ദിക്കുവാൻ യോഗ്യമായ, വിമാനം=വിമാനത്തെ, നിർമ്മായ=ഉണ്ടാക്കിയിട്ട്.

അമ്പലങ്ങളിൽ ദേവന്റെ ഗർഭഗൃഹത്തിന്ന് അല്ലെങ്കിൽ പ്രാസാദത്തിന്ന് വിമാനം എന്ന പേർ പറയുന്നു.

"അഥാത്ര ലിഖ്യന്തേ ലക്ഷ്മ പ്രാസാദാനാം സമാസതഃ
ദേവാദീനാം നരാണാം ച യേഷു രമ്യതയാ ചിരം
മനാംസി ച പ്രസീദന്തി പ്രാസാദാസ്തേന കീർത്തിതാഃ
നാനാമാനവിധാനത്വാദ്വിമാനം ശാസ്ത്രതഃ കൃതം
പിതാമഹേന കൃതിഭിർമ്മയേന ച യഥാ പുരാ
ഭൂയാദീനി വിമാനാനി കഥിതാന്യന്യപൂർവ്വശഃ
യാനി താന്യത്ര കഥ്യന്തേ ദേവാദീനാം സമാസതഃ."

എന്ന ഈശാനഗുരുദേവപദ്ധതിയിൽ (ഉത്തരാർദ്ധം ൩൫-ാം പടലം) പറഞ്ഞിരിക്കുന്നു. ദേവന്മാർക്കും മനുഷ്യർക്കും മനസ്സിന്ന് പ്രസാദം—സന്തോഷം ഉണ്ടാകുന്നതു പ്രാസാദം. പലതരം അളവുപയോഗിച്ചു നിർമ്മിക്കുന്നതുകൊണ്ട് അതിന്ന് വിമാനം എന്ന പേർ സിദ്ധിച്ചു.

"വിമാനം ഭവനം ഹർമ്മ്യം സൌധം ധാമ നികേതനം."

എന്ന മയമതത്തിൽ കാണുന്നതിൽനിന്ന് വിമാനവും പ്രാസാദവും സൌധവും മററും സമാനാർത്ഥകങ്ങളാണെന്ന് ഗ്രഹിക്കാം. ശോഭാലംകൃതമായ

ഗദ്യം ൩. അഥ നരപതിർമ്മുനിസാർവ്വഭൗമവദന ചന്ദ്രനിഷ്യന്ദമാനവചനചന്ദ്രികാഭിഃസംഫുല്ലഹൃദയ കൈരവോ നിഖിലാഗമാംഭോധിലംഘനകലാജാംഘി കൈർവ്വിദിതനിശ്ശേഷവേദ്യാന്തരൈർഭൂചരൈർവ്വിപ്രവ രൈഃ പരീതോ നിരന്തരാരചിതധനധാരാപൂരവർഷേണ സമന്താത്സന്തർപ്പിതസമസ്തജീവലോകഃ ദിവ്യദുന്ദുഭിഷു സ്വയമേവ ദിവി സംധ്വനത്സു വിഷ്ണുധമാന്ത്രികവദനക ഹരതോ യൗഗപദ്യനിസ്സൃതേന സാന്ദ്രതരേണ ത്രി വേദീഘോഷേണ ച വിവിധമാഗധസംകീർത്തിതശംകര നാമസംകീർണ്ണജയജയാരാവകോലാഹലേന ച സമഗ്രസ ന്താഡ്യമാനഗഭീരഭേരീമഡ്ഡുകാഹളനിസ്സാണശംഖഗോമു ഖനാനാവാദിത്രനിർഘോഷേണ ച സർവ്വലോകേഷു കരാളി നയൈരേവ പരസ്പരം കാര്യ്യാണി സഞ്ജാനാനേഷു മഹി തമന്ത്രാഹുതിതന്ത്രസന്ധുക്ഷിതാശുശുക്ഷണിനിരന്ധ്രനി സ്സൃതായാം ബഹളസൗഗന്ധ്യപൂരിതഹരിന്മുഖായാം ധൂമലേഖായാമുദിതകൗതുകാഡംബരാലംബിനാം വൈമാ നികസ്തോമാനാമീക്ഷണപുടേഷു ക്ഷണമാത്രം തിരസ്കര ണീമംഗീകുർവ്വത്യാം ത്രിജഗദാനന്ദകന്ദളനചതുരേ സുരഭിശീതളസ്പർശേ നഭസ്വതി സംവീജതി സ്വയംപ്ര കാശിതോന്നതസ്തകപ്രസാദസമ്മേദുരഹൃദയേ ഭുവനവാസി കദംബേ യഥാവിധി വാസ്തുശുദ്ധ്യാദികാം കർമ്മപരമ്പരാ മാനുപൂർവ്വ്യേണ നിർവ്വർത്ത്യ സമുഹൂർത്തേ തപസ്സംപദംബോ ധിനാ കുംഭോത്ഭവേന മുനിനാ ഭുവനമംഗലാർത്ഥം ബിം ബമൈശ്വരം തത്രൈവ പുണ്യക്ഷേത്രേ സാധിഷ്ഠാനഭാഗ്യ ശാലീ പ്രാതിഷ്ഠിപൽ.

ഇടകലൎന്ന ജയിച്ചാലും ജയിച്ചാലും എന്ന ശബ്ദത്തിന്റെ കോലാഹലം കൊണ്ടും, സമഗ്ര..........നിഃപ്രാനനാഃ=പൂൎണ്ണമായി അടിച്ചുകൊണ്ടിരിക്കുന്ന വലിയതായ പെരുമ്പറ, മദ്ദളം, കുഴലു, നിസ്സാണം (വാദ്യവിശേഷം), ശംഖം, ഗോമുഖം, (ഗോമുഖം വാദ്യവിശേഷം. 'ഗോമുഖം കടിപ്രാന്തരേ വാദ്യഭാണ്ഡേ ച ഗേഹപാങ്കേ' എന്നു വിശ്വം) മുതലായ നാനാ വാദ്യങ്ങളുടെ ശബ്ദംകൊണ്ടും, സൎവ്വലോകേഷു.......സഞ്ജാതാനേകൃ=എല്ലാജനങ്ങളും കൈകളാൽ അഭിനയിച്ചു കാണിച്ചുകൊണ്ടുതന്നെ തങ്ങളിൽ ഓരോ കാൎയ്യങ്ങളെ അറിയിച്ചുകൊണ്ടിരുന്നപ്പോഴും, വാദ്യഘോഷങ്ങളുടെയും മററും ശബ്ദംകൊണ്ടു ചെവി അശേഷം കേൾക്കുവാൻ പാടില്ലാതെയായപ്പോൾ കൈ കാണിച്ചുതന്നെ അന്യോന്യം കാൎയ്യം അറിയിക്കേണ്ടിവന്നു എന്നു സാരം. മഹിത.........സ്സ്വതായാം=മഹിതമായ മന്ത്രങ്ങളോടുകൂടിയ ഹോമംകൊണ്ടും തന്ത്രംകൊണ്ടും വൎദ്ധിച്ച തീയിൽനിന്നു ഇടതിങ്ങി വളൎന്നു പുറപ്പെട്ടതും, ബഹള.........മുദയാം=അധികമായിരിക്കുന്ന മണംകൊണ്ടു ദിക്കുകൾ എല്ലാം നിറയപ്പെട്ടിരിക്കുന്നതും ആയ, ധൂമലേഖായാം=പുകപരമ്പര, ലളിത .. ...... പ്രമോദേഷു=അധികമായ സന്തോഷത്തോടുകൂടിയവരും, ആകാശത്തു വന്നിരിക്കുന്നവരും ആയ ദേവന്മാരുടെ കൂട്ടങ്ങളുടെ—ഇവിടെ വൈമാനികപദംകൊണ്ടു വിമാനത്തിൽ കൂടിയാണു ദേവന്മാർ ആകാശത്തിൽ വന്നു സ്ഥിതിചെയ്യുന്നതെന്ന് അൎത്ഥം ധ്വനിക്കുന്നു. അനേകായിരം ദേവന്മാർ ആകാശത്തിലുണ്ടെന്നു സ്തോമപദത്തിന്റെ ഭാവം—കണ്ണുകളിൽ ക്ഷണമാത്രം=അല്പനേരം, തിരസ്കൃ......ച്ഛൎണ്ണ്യം=തിരസ്കരണിയായിത്തീൎന്ന സമയത്തു. ധൂമലേഖകൊണ്ടു ദേവന്മാരുടെ കണ്ണുകളുടെ കാഴ്ച അല്പം സമയം മറഞ്ഞു എന്നു സാരം. ത്രിജഗദാ .........ചതുരേ=മൂന്നു ലോകങ്ങളെയും സന്തോഷിപ്പിക്കുന്നതിൽ സമൎത്ഥനായും, സുരഭി..........ഗന്ധേ=മണവും തണുപ്പും ഏറിയ സുഗന്ധത്തോടുകൂടിയവനായും ഇരിക്കുന്ന, നഭസ്വതി=വായു-കാററു, സംവീജതി=വീശിക്കൊണ്ടിരുന്നപ്പോൾ, ഭുവനവാസികദംബേ=ലോകത്തിൽ താമസിക്കുന്ന ജനങ്ങളുടെ സംഘം എല്ലാം, സപദി=തനിയെ, പ്രകാശി.........ഉദയേ=പ്രകാശിപ്പിച്ചതായ—തലപൊക്കിപ്പിടിച്ചു തെളിച്ചും വളൎന്ന ഉദയത്തോടുകൂടിയതായ സമയത്തു്. ജനങ്ങളെല്ലാം തലപൊക്കിപ്പിടിച്ചു് അധികം സന്തോഷത്തോടുകൂടിയിരുന്നപ്പോൾ. ഉദസ്തകപടം ഉൽകണ്ഠയായ ദ്യോതിപ്പിക്കുന്നു. യഥാവിധി=ശാസ്ത്രങ്ങളിൽ വിധിച്ചിരിക്കുന്നതനുസരിച്ചു, ആനുപൂൎവ്വ്യേണ=ക്രമമായി, മുൻപു ചെയ്യേണ്ടതു മുൻപു, പിന്നെ ചെയ്യേണ്ടതു പിന്നെ എന്നു

കാത്യായനി, സകലകാമിതസാധനധേനും=എല്ലാ അഭീഷ്ടങ്ങളേയും സാധിപ്പിക്കുന്നതിൽ കാമധേനുവിനെപ്പോലെയുള്ളവളും ആയ, ഭഗവതീം=ഭഗവതിയെ—ദേവിയെ, പുനഃ=പിന്നെ, തസ്മിൻ=ആ ക്ഷേത്രത്തിൽ, ആസ്ഥാപയൽ=സ്ഥാപിച്ചു. പിന്നീടു ശ്രീപാൎവ്വതിയേയും അവിടെ പ്രതിഷ്ഠിച്ചു എന്ന സാരം.

വൻപാമ്പുകൊണ്ടൊരുപവീതമണിഞ്ഞു ഭംഗ്യാ
വൻപോട്ടു പാണികമലാന്തകപാലശൂലം
ശംഭോരഭീഷ്ടമഥ കല്പിതസംപ്രതിഷ്ഠം
ലംബോദരം വ്യധിത ദക്ഷിണപാൎശ്വഭാഗേ. ൯൯

അഥ=പിന്നെ, ഭംഗ്യാ=ഭംഗിയോടെ, വൻപാമ്പു.........മണിഞ്ഞു=വലിയ പാമ്പുകൊണ്ടു ഉപവീതം—പൂണുനൂല് അണിഞ്ഞിരിക്കുന്നവനും, ശരീരത്തിൽ പാമ്പിനെ വളച്ചു ചുററിയിട്ടിരിക്കുന്നവൻ എന്ന സാരം. വൻപോട്ടു ... ... ....ശൂലം=മേന്മയോടുകൂടി കൈകളാകുന്ന താമരപ്പൂക്കളിൽ തലയോടും ശൂലവും ധരിച്ചിരിക്കുന്നവനും, ശംഭോഃ അഭീഷ്ടം ലംബോദരം=ശിവന്റെ പ്രീതിപാത്രവും ആയ ലംബോദരനെ, ദക്ഷിണപാൎശ്വഭാഗേ=ദക്ഷിണഭാഗത്തിൽ, കല്പിതസംപ്രതിഷ്ഠം വ്യധിത വഴിപോലെ ചെയ്യപ്പെട്ട പ്രതിഷ്ഠയോടുകൂടിയവനാക്കി, പ്രതിഷ്ഠിച്ചു എന്ന സാരം.

വിമലമണിഗണശ്രീക്ലുപ്തമാഹേന്ദ്രചാപ-
ഭ്രമസരണി സമന്താന്മന്ദിരം ചന്ദ്രമൌലേഃ
അമിതവിവിധശില്പം വിശ്വകൎമ്മാവിനെക്കൊ-
ണ്ടമരനഗരജൈത്രം കാരയാമാസ ധീമാൻ. ൧൦൦

ധീമാൻ=ബുദ്ധിമാനായ രാജാവു, ചന്ദ്രമൌലേഃ=ശിവന്റെ, വിമലമണി..... ...സരണി=നിൎമ്മലങ്ങളായ രത്നസമൂഹങ്ങളെക്കൊണ്ടു, രത്നങ്ങളുടെ പ്രകാശംകൊണ്ടു ദേവേന്ദ്രന്റെ വില്ലാണോ എന്ന ഭ്രമം ജനങ്ങൾക്ക ജനിപ്പിക്കുന്നതും, അമിത..............ശില്പം=അതിരില്ലാത്തതും അനേകം തരത്തിലുള്ളതും ആയ കൊത്തുപണികളോടുകൂടിയതും, അമര..........ജൈത്രം=ദേവന്മാരുടെ നഗരത്തെ ശോഭാധിക്യംകൊണ്ടു

ജയിച്ചു നില്ക്കുന്നതും ആയ, മന്ദിരം=ഭവനത്തെ, സമന്താൽ=അതിന്റെ ചുററും. വിശ്വകർമ്മാവിനെക്കൊണ്ടു, കാരയാമാസ=ഉണ്ടാക്കിച്ചു.

പൃഥുകീർത്തിപെരിയ ഭുജാബലാർജ്ജിതാനാം
നിഖിലദിഗന്തരസമ്പദാം കദംബം
സുകൃതനിധി ഹരാലയേ സമന്താ-
ദഗണിതമേതദ്ധനം ന്യധത്ത രാജാ. ൧൦൭

സുകൃതനിധി രാജാ=പുണ്യശാലിയായ രാജാവു, പൃഥുകീർത്തിപെരിയ ...........കദംബം=കീർത്തിവർദ്ധിച്ചു തന്റെ കയ്യൂക്കുകൊണ്ടു നേടിയവയായ എല്ലാദിക്കുകളിലെയും ധനങ്ങളുടെ കൂട്ടം. തന്റെ ഭുജവിക്രമം കൊണ്ടു എല്ലാരാജ്യങ്ങളിൽനിന്നും ധനം സമ്പാദിച്ചുകൊണ്ടു വന്നു എന്നു അർത്ഥം. ഹരാലയേ സമന്താൽ=ശിവക്ഷേത്രത്തിന്റെ ചുററും, അഗണിതമേതദ്ധനം=സംഖ്യയില്ലാതെ ഏതാവും ധനവും, ന്യധത്ത=വച്ചു. അനേകദിക്കുകളിൽനിന്നും കൂട്ടിക്കൊണ്ടുവന്ന ധനം അമ്പലത്തിൽ കണക്കില്ലാതെ വച്ചു എന്നു സാരം.

അന്നേരം മന്ത്രതന്ത്രങ്ങളിൽ മികവിയലും
ഭൂമിദേവേന്ദ്രവൃന്ദ-
ത്തിന്നാൽ നിർവൃത്തമന്ത്രോദകകലിതമഹാ-
രത്നകുംഭാഭിഷേകം
വന്ദ്യം ഗൌരീസഹായം മുഹുരപി ച മുദാ
കൈവണങ്ങിപ്പുരാനെ
ധന്യാത്മാ വീണു ദീർഘപ്രണതിയൊടു പുക-
ഴ്ന്നാനസൌ പുണ്യഭൂമാ. ൧൦൮

അനന്തരം=അപ്പോൾ, ധന്യാത്മാ പുണ്യഭൂമാ അസൌ=ശ്രേഷ്ഠനും പുണ്യശാലിയും ആയ ഈ രാജാവു, മന്ത്ര.........ത്തിന്നാൽ=മന്ത്രങ്ങളിലും തന്ത്രങ്ങളിലും അറിവു തികഞ്ഞവരായ ബ്രാഹ്മണശ്രേഷ്ഠന്മാരുടെ സമൂഹത്താൽ, നിർവൃത്ത.........കുംഭാഭിഷേകം=നിർവ്വഹിക്കപ്പെട്ട മന്ത്ര

സംസ്കാരം ചെയ്ത ജലംകൊണ്ടു ചെയ്യപ്പെട്ട മനോജ്ഞമായ കുംഭാഭിഷേകത്തോടു കൂടിയവനായും, തൽപൂൎവ്വം കുംഭാഭിഷേകം ചെയ്യുവനും എന്നു സാരം. വന്ദ്യം=ലോകത്തിന്നു വന്ദിക്കുവാൻ യോഗ്യനായും ഇരിക്കുന്ന, ഗൌരീസഹായം=ശ്രീപാൎവ്വതീശ്വരനെ, ഭൂയഃ അപി മുദാ=സന്തോഷത്തോടെ കൈവണങ്ങി=വീണ്ടും തൊഴുതു, പദാന്തേ=പാദത്തിങ്കൽ, ദീൎഘപ്രണതിയോടു=ദീൎഘമായ നമസ്കാരത്തോടുകൂടി, വീണു പുകഴ്ന്നാർ=സ്തുതിച്ചു.

"ജയ ജയ ജഗതീമംഗല!
ജയ നതാമഭിമതാൎത്ഥകല്പതരോ!
ജയ ജയ ചെല്ലൂരേശ്വര!
വരദ! മഹാരാജ! നീലകണ്ഠ! വിഭോ ൧൦൩

ജഗതീമംഗല ജയ ജയ=ലോകങ്ങൾക്കു മംഗലമൂൎത്തിയായിരിക്കുന്ന ഭഗവാനേ! നിന്തിരുവടി ജയിച്ചാലും ജയിച്ചാലും, നതാനാം=കാലിൽ വീണു നമസ്കരിക്കുന്നവൎക്ക്, അഭിമതാൎത്ഥകല്പതരോ=ആഗ്രഹം എല്ലാം സാധിപ്പിക്കുന്ന കല്പവൃക്ഷമായിരിക്കുന്നവനേ, അങ്ങു ജയിച്ചാലും. ചെല്ലൂരേശ്വര ജയ ജയ=പെരുഞ്ചെല്ലൂർഗ്രാമത്തിന്റെ പരദേവതയായിരിക്കുന്ന ഭഗവാനേ, അവിടുന്നു ജയിച്ചാലും ജയിച്ചാലും, വരദ=വരങ്ങളെ കൊടുക്കുന്നവനായും, മഹാരാജ=മഹാരാജാവായും, നീലകണ്ഠ=നീലകണ്ഠനായും ഇരിക്കുന്ന, വിഭോ=ഭഗവാനേ (ഇവ പദങ്ങൾ സംബുദ്ധി) അവിടുന്നു ജയിച്ചാലും.

പ്രീത്യാ ചിരായ രജതാദ്രിയിലെന്നപോലെ
ക്ഷേത്രേ നികാമമിഹ സന്നിഹിതസ്സദാ നീ
പേൎത്തും വളൎത്തു ഭഗവൻ! ഭജതാമഭീഷ്ടം
ധാത്രീമിമാം കലിതയാൽ പരിപാലയേഥാഃ" ൧൦൪

ഭഗവൻ=ഭഗവാനേ, നീ=നിന്തിരുവടി, രജതാദ്രിയിൽ എന്നപോലെ=കൈലാസപൎവ്വതത്തിൽ എന്നപോലെ, ക്ഷേത്രേ ഇഹ നികാമം സന്നിഹിതഃ=ഈ അമ്പലത്തിങ്കൽ ഏറ്റവും സന്നിധാനം ചെയ്യുന്നവനായിട്ടു സ്ഥിതിചെയ്തു, പ്രീത്യാ=സന്തോഷത്തോടുകൂടി, എല്ലാ കാല

തസ്യോപാന്തതലേ വിശുദ്ധസലില-
പ്രദ്യോതി മുക്തിശ്രിയോ
ഹൃദ്യം വിഭ്രമരംഗമാശ്രമമഹാ-
തീർത്ഥം മഹീപാവനം
ഉദ്യൽസ്ഫാടികവൈദ്രുമേഷ്ടകചിതം
വിസ്താര്യ തൽപൂർവ്വഭാ-
ഗേത്വൈശ്വര്യമയം ചകാര നഗരം
നാനാവണിക്പൂരിതം. ൫൦.൩

തസ്യ ഉപാന്തതലേ=അമ്പലത്തിന് അടുത്തു, വിശുദ്ധസലിലപ്രദ്യോതി=നിർമ്മലമായിരിക്കുന്ന വെള്ളംകൊണ്ടു ശോഭിക്കുന്നതും, മുക്തിശ്രിയഃ=മോക്ഷമാകുന്ന ലക്ഷ്മീദേവിയുടെ, ഹൃദ്യം വിഭ്രമരംഗം=മനസ്സിനു പ്രീതിയെ ഉണ്ടാക്കുന്ന വിഭ്രമസ്ഥാനവും—മുക്തിയാകുന്ന ലക്ഷ്മി ഇവിടെയാണ് വിഭ്രമിച്ചു സ്ഥിതിചെയ്യുന്നതു് എന്നു സാരം. മഹീപാവനം = ലോകത്തിൽ പരിശുദ്ധവും, ഉദ്യൽ... ... ... ചിതം= സ്ഫടികം പവിഴം എന്നിവകൊണ്ടുള്ള ഇഷ്ടികകൾകൊണ്ടു കെട്ടിയതും ആയ, മഹാതീർത്ഥം=ആശ്രമത്തിലെ മഹത്തായ തീർത്ഥത്തെ—വലിയതായ തീർത്ഥക്കുളത്തെ, വിസ്താര്യ=വലുതാക്കിയിട്ടു, നാനാവണിക്പൂരിതം= പലതരത്തിലുള്ള സാമാനങ്ങൾ വില്ക്കുന്ന കച്ചവടക്കാർ നിറഞ്ഞിരിക്കുന്നതും—ഐശ്വര്യമെല്ലാം തികഞ്ഞതും ആയ നഗരത്തെ, തൽപൂർവ്വഭാഗേ=അതിന്റെ കിഴക്കുഭാഗത്തു, ചകാര=ചെയ്തു. പരിശുദ്ധമായ തീർത്ഥം നഗരം എന്നിവ അമ്പലത്തിനടുത്തു ഉണ്ടാക്കി എന്നു സാരം.

ഗദ്യം ൪. തതശ്ച വിമലസ്ഫുരദുപലകോടിസംഘട്ടിതചതുരശ്രവേദികേന സ്ഫടികമണിക്ലുപ്തചിത്രഭിത്തിവിരാജമാനകാഞ്ചനഗവാക്ഷരാജിനാ ദീപ്രദീപമാലാസഹസ്രവിദ്യോതമാനഗർഭഗൃഹസ്യ ച ദാരുണദ്വാരപാലോൽപ്രബലമാണിക്യഘണ്ടാഘടാഞ്ചിതസ്യ സിതഭസിതോദ്ധൂളിതസർവ്വാംഗൈസ്ത്രിപുണ്ഡ്രമണ്ഡിതമസ്തകൈർ രുദ്രാക്ഷദാമമുദ്രിതൈസ്ത്രിവഗിരിശഹരാദിനാമാന്യുച്ച

രൈകത്രൂപ്യരമ്ഭിഃ ശിരസി നിഹിതകരകമലൈർജ്ജയവാ
ഗമാർത്ഥനിഷ്ണാതൈസ്ത്രൈലോകൈസ്സദാ പൂജ്യമാനസ്യ
വജ്രോപക്ളൃപ്തസോപാനമാർഗ്ഗസ്യ ച തൽപുരോവർത്തി
നോ രത്നസ്തംഭമൂർദ്ധ്നി സ്ഥാപിതസ്യ ശുക്ലപട്ടാംബരവി
താനസനാഥസ്യ ലളിതസംഗീതശാതകുംഭോപരികംബളോ
ഭിതസ്യ സർവ്വദാ സർവ്വഗീർവ്വാണസേവാരംഗസ്യ മംഗലമ
ന്ദിമണ്ഡപസ്യ ച കാന്ത്യാ നിതാന്തമലംക്രിയമാണമധ്യാ
രങ്ഗേണ നിഖിലവിദ്യാവിലാസമൂലകന്ദേനാപ്യവിദ്യാനി
ധിനാ നിഗമാർത്ഥനിഗ്രഹമൂർത്തിനാപി സമുദ്ഗതസകല
ലോകസാമ്രാജ്യേന വ്യാഖ്യാനമുദ്രിതപാണിനാ പ്രണത
ജനാഭീഷ്ടസംപൽസമ്പാദനദക്ഷിണേന ഘോരധാമ്നാ
ദക്ഷിണാമൂർത്തിനാമ്നാ ധാമ്നാ നിർമ്മലിതമനോജലോ
കതമോമണ്ഡലേന സജലജലധരമധുരകലാപതുലിതസു
ലളിതകലിതനിബിഡിതകബരീഭരമേചകിതശശധരകല
യാ, വിലുളിതലകപടലചഞ്ചലനിടിലതടഘടിതമൃഗമദതി
ലകസുമധുരയാ, കസ്തൂരിമനിഗമപരമമഹിമനിഗമവി
വരണനിപുണസഹജലളിതമിളിതകുടിലചില്ലീലതയാ,
തരുണതരണികിരണവികസദസിതകമലദലലളിതനയ
നയുഗളനിഗളിതഘനതരകരുണയാ, കനകമകരസുഭഗ
കപോലതലബിംബിതമണികുണ്ഡലയാ, കനകസരസി
ജലാസിതജലധിതലനിഹിതകമലകലസുമഹിതയാ, പ്ര
തിനവലുണ്ഠണസലളിതവിപുലഘനതരകഠിനകുചകു
ചകലശഭരണനമിതതനുമദ്ധ്യലേഖയാ, മദനദ്രാപതിമ
ണിശിഞ്ജിതസുഭഗനിബിഡജഘനമേഖലാഞ്ചിതമൃദുലവസന
പരിലസദുല്ലഹേമരശനയാ, സതതനമദസുരസുരമകു
ടമണിഗണകിരണകിസലയിതചരണകമലയാ, സംഗീ

ന്തസകലാഭരണഭൂഷായമാണമംഗളാംഗലേഖയാ, സ്ത
താഭിഷിച്യമാനരജനീരമണദ്യുതിതകാന്തിസന്താനയാ,
നിരന്തരകരുണാപൂരപാത്ര്യാ, നിശ്ശേഷഭുവനസവിത്ര്യാ,
നീഹാരശൈലപുത്ര്യാ നിത്യോജ്ജ്വലപാദാബ്ജാത്യകാഞ്ച
നദ്വാരേണ, ഭുവനഭീഷണവേഷഭദ്രകാളീനിഷേവാരം
ഗമംഗലോത്തരദ്വാരേണ, പ്രത്യുപ്തരത്നകാന്തിദീപ്രല
ളിതവളഭീനിവഹേന, മണിമയോൎദ്ധ്വപ്രാസാദമേദുരഗോ
രനികടേഷു യഥാക്രമമധിഷ്ഠിതേന, ദംഷ്ട്രാപരജഗ
ന്മുടികഠോരിനാണികല്പിതേതരബ്ജയോനിശങ്കരഗുരുസിംഹ
നാരായണൈശ്ച, വിമലരത്നഭിത്തിസമുൽകീൎണ്ണൈ
ശ്ചൈശ്ച വിബുധശേഖരൈസ്സ്വൎണ്ണനിൎമ്മിതപ്രമഥാധി
പൈരപ്യതിവിസ്തൃതഗോപുരോത്തുംഗസാലഭഞ്ജികാപുഞ്ജൈ
ശ്ച പരീതേന, ചതുരശ്രകോണചതുഷ്ടയകോടിവിനി
വേശിതഭാസുരകേസരിസ്തംഭേന, ശുംഭന്മണിസ്തംഭമസ്ത
കന്യസ്തിതേന, ഭൂമിഷ്ഠൈരപി ദിവിഷ്ഠൈൎന്ദിവൈഷ്ഠ
രപി ദേവൈസ്സുരാസുരൈൎവ്വൎണ്ണനീയതേന സമുജ്ജ്വല
തേജസാ ച ദ്വിതീയമിവ തരുണസൂൎയ്യമുൽപാദയന്തി
നം കാഞ്ചനകലശം ബിഭ്രാണേന, സമന്തതോനിൎഗ്ഗച്ഛ
ദുജ്ജ്വലദിവ്യധൂപസൌരഭീദൂരനിഷ്കാസിതദുരിതസഞ്ചയേ
ന ചിത്രമേന ദിവ്യപ്രാസാദേന വിഭൂഷിതം; പരിതോ
ഥത്തിനി വിചിത്രചിത്രാലേഖ്യസകലേതിഹാസകഥ
സന്തതനന്ദ്യമാനനിഖിലഭൂസുരനിരന്തരോദീരിതനിഗ
മഘോഷമുഖരിതേ, വിശാലേ ശാലാചതുഷ്ടയേ യഥാ
ക്രമം പൂഗദ്രുമഹായോനിവാസിന്യാ, പൂൎണ്ണലാവണ്യ
ലക്ഷ്മ്യാ, യക്ഷീസമാഖ്യയാ കയാചിദ്ദേവ്യയാ പരി
ഷ്കൃതേന, വിവിധകല്പിതശില്പചാതുരീപരീതേന മണി

മയേന പൊരഹൎമ്യേന ച സതതമപി സൎവ്വജനവ
ന്ദനീയേന സൎവ്വജ്ഞസന്നിധാനസ്യമഹിതേന സകല
കാൎയ്യകല്പനാസാധകതമേന ഭാരതാഖ്യാനമൎയ്യസ്ഥാ
നേന, ചതുരംഗതരളതുരംഗരാജഹംസസഹസ്രവിന്യസ്ത
മസ്തകേന, ഘനപ്രണതഭരിതമശേഷസ്ത്രീശേഷനിഷ്ഠമമാ
ക്ഷസാക്ഷിവീക്ഷണാൎഹമാലായം, വാങ്മനസാതിവൃത്ത
ലാവണ്യലക്ഷ്മീതരംഗിതായാസ്സൎവ്വമംഗലായാസ്സമധുരോ
ത്സംഗനിഹിതപദപങ്കജേന, കോമളവാമകരതലകലി
തമഹാമതാമരസേന, നിഖിലമേവാസ്യമേനികിന്നരയ
ക്ഷസിദ്ധവിദ്യാധരനിഷേവിതേന, മൃദുതരാലംബ്യേന്ദ്ര
പേണ വാസുകിശായിനാ സൎവ്വജഗത്സാക്ഷിനാ പൎവ്വ
താപത്യജീവാതുനാ ച, പ്രകാമമധരിതധനപതിനിധാന
സമുദയാഭിരമ്മഹാനിധിസംപ്രേതാഭിൎവ്വ നീരാജിതം,
ബഹളസുവൎണ്ണമണിമരിതവിശാലകോശാഗാരം, സമ
ന്തതസ്സ്പന്ദിതമണിപ്രദീപവേദികാശോഭിതം, സ്യമഹിത
രത്നഘണ്ടികാമണ്ഡിതഗണ്ഡാന്തരേണ ഘനസുരഗ
പിനസ്ഥിശേഷാന്തകകരേണ, കൌമുദീവിശദേന, പര
മേശപരാഭിമുഖേന, സ്ഫടികസതമകല്പിതാസ്യമേന, കക
ന്മതാം സാൎവ്വഭൌമേന സംഭൂഷിത, മനല്പശില്പക്ലൃ
പ്തതഗൃഹാളിഭവനാന്തരാഭിരാമ, മമലസലിലസരോ
വരരാജപല, മഭിനവവിദ്രുമോപലവിന്യസ്തിതവേദികേ
ന, സൎവ്വൎത്തുസമുജ്ജ്വലകുസുമേന, സുരഭിശീതളപ്രച്ഛായ
കോമളേന, സകലജനവന്ദിതേന, സന്തതസന്നിഹി
തചന്ദ്രമൌലിനാ, ഉദ്വേലിതകംപനലംപടേന ചം
പകശാഖിനാ വിരാജമാന, മവിരളകുസുമപല്ലവസമു
ല്ലസിതവിവിധാനോകഹതല്ലജം, ഉദ്ധതരാളംലിഹച

തുരഗ്ഗാകാരകനകപ്രാകാരപരീതം, വിമലമണിഗണകിരണമഞ്ജരീപിഞ്ജരിതാഭ്യാം, പ്രാചീനപ്രതീചീനപ്രാകാരമദ്ധ്യപ്രതിഷ്ഠിതാഭ്യാം, മത്യുന്നതത്രിഭൂമാഭ്യാം, മണിഗോപുരാഭ്യാം വിഭ്രാജമാനം, പ്രകടനിഷ്ഠുരാട്ടഹാസമുഖരിതഹരിന്മുഖയാ, പരിരക്ഷണാൎത്ഥം പാശ്ചാത്യമഹാഗോപുരമധിഷ്ഠിതയാ, കരാളവേതാളപാളീകലിതകേള്യാ ഭദ്രകാള്യാ ഭയാനകം, ഭുവനമംഗലം തൽ പുണ്യക്ഷേത്രം പൃഥിവീചക്രവാളേ സമന്തതശ്ശതമഖസമരാജൎഷിതിലകപരികല്പിതം പപ്രഥേ.

ഈ സുദീൎഘമായ ഗദ്യത്തിൽ അവയവത്തിന്റെ ഓരോ ഭാഗത്തിലേയും വിശേഷങ്ങളെ വൎണ്ണിക്കുന്നു. ശതമഖസമരാജൎഷികല്പിതം തൽ പുണ്യക്ഷേത്രം പൃഥിവീചക്രവാളേ പപ്രഥേ എന്ന ഗദ്യാവസാനഭാഗത്തു കൎത്താവും ക്രിയയും. ശതമഖസമരാജാവു നിൎമ്മിച്ച ആ പുണ്യക്ഷേത്രം ലോകപ്രസിദ്ധമായിവന്നു എന്നു സാരം. തദനു=പിന്നീടു, വിമല..........വേദികനു=നിൎമ്മലമായിരിക്കുന്ന സൂൎയ്യകാന്തക്കല്ലുകളുടെ കോടികൾകൊണ്ടു ഉണ്ടാക്കപ്പെട്ടിരിക്കുന്ന ചത്വരവേദികയോടുകൂടിയ. ചത്വരവേദിക=നാലു കോണോടുകൂടിയ തറ. തറ സൂൎയ്യകാന്തക്കല്ലുകൊണ്ടാണു കെട്ടിയിരിക്കുന്നതെന്നു സാരം. സ്ഫടിക..........രജിനാ=സ്ഫടികക്കല്ലുകൾകൊണ്ടു ഉണ്ടാക്കിയിരിക്കുന്നതും ചിത്രവുമായ=അത്ഭുതകരമായ ഭിത്തിയിൽ ശോഭിക്കുന്ന സ്വൎണ്ണമയങ്ങളായ ജനാലവാതുകൾകൊണ്ടു, ദീപ്ര..........ഗൃഹസ്യ=വിളങ്ങുന്ന ദീപങ്ങളെക്കൊണ്ടു ശോഭിക്കുന്ന രത്നമയമായ ഗൎഭഗൃഹത്തിന്റേയും. ഗൎഭഗൃഹം=ദേവനെ പ്രതിഷ്ഠിച്ചിരിക്കുന്ന സ്ഥലം. ദ്വാരാന്ത..........ഘടാഞ്ചിതസ്യ=ഭയങ്കരവിഗ്രഹത്തോടുകൂടിയ ദ്വാരപാലന്മാരുടെ മുഖഭാഗത്തു ഉണ്ടാക്കിവച്ചിരിക്കുന്ന മാണിക്യരത്നമയങ്ങളായ ഘണ്ടാമണിക്കൂട്ടങ്ങളെക്കൊണ്ടു മനോഹരമായതും, സിത..........സൎവ്വാംഗൈഃ=വെളുത്ത ഭസ്മം ശരീരത്തിൽ മുഴുവനും തേച്ചിരിക്കുന്നവരും, ത്രിപുണ്ഡ്ര..........മസ്തകൈഃ=മൂന്നു വരകൾകൊണ്ടു അലങ്കരിക്കപ്പെട്ട നെററിയോടു കൂടിയവരും, ഭദ്ര..........ഗളികൈഃ=മംഗളമായ രുദ്രാക്ഷമാലയാകുന്ന അലങ്കാരങ്ങളോടു കൂടിയവരും, ശിവ..........ച്ചരത്ഭിഃ=ശിവ, പരമേശ

മുവാല്പലകകളുമുള്ളതും—തൊവളരികളും തൊറിത്തങ്ങളുമുള്ളതു എന്നസാരം. മണിമയാ .........നാരായണേനോഖ=മുകൾഭാഗത്തുള്ള രത്നമയമായ പ്രാസാദത്തിലെ വലിയ ഭാരത്തിൻെറ അട്ടത്തുള്ള സ്ഥാനങ്ങളിൽ ക്രമമനുസരിച്ചു സ്ഥിതിചെയ്യുന്നവരും, അബ്ജാ... ......കപ്പിത്തൈഃ= സ്വർണ്ണം വെള്ളി, സ്ഫടികം, ഇന്ദ്രനീലക്കല്ലു എന്നിവകൊണ്ടു ഉണ്ടാക്കപ്പെട്ടവരുമായ ബ്രഹ്മാവു, ശിവൻ, നരസിംഹം, മഹാവിഷ്ണു എന്നിവരാലും. ഇവരുടെ വിഗ്രഹങ്ങൾ രത്നങ്ങളെക്കൊണ്ടു ഉണ്ടാക്കിവെച്ചിട്ടുണ്ടെന്നു സാരം. യഥാക്രമം എന്നു പറഞ്ഞിരിക്കുന്നതിൽ നിന്നു ആദ്യം ബ്രഹ്മാവു, പിന്നെ ശിവൻ എന്നീക്രമം എന്നു അർത്ഥം ധരിക്കണം. വിമല...... രപി=നിർമ്മലങ്ങളായിരിക്കുന്ന ഭിത്തികളിൽ കൊത്തിവെച്ചിരിക്കുന്ന രൂപങ്ങളോടുകൂടിയ ദേവശ്രേഷ്ഠന്മാരാലും—ഇന്ദ്രാദികളായ മററു ദേവന്മാരാലും എന്നു ഭാവം. സ്വർണ്ണംകൊണ്ടുണ്ടാക്കിവച്ചിരിക്കുന്ന ഋഷിശ്രേഷ്ഠന്മാരാലും—ഋഷികളുടെ വിഗ്രഹങ്ങൾ സ്വർണ്ണംകൊണ്ടുണ്ടാക്കിവച്ചിരിക്കുന്നു എന്നു സാരം. അതി......... പൂർണ്ണൈശ്ച= ഏററവും വിസ്മയിപ്പിക്കുന്ന അംഗഭംഗിയോടുകൂടിയ പാവകളുടെ കൂട്ടങ്ങളാലും, പരീതേന=ചുററപ്പെട്ടതും. ചതുര.... ......സ്തംഭേന=തൂണുകളുടെ ചതുരങ്ങളായ നാലു കോണുകളുടേയും അഗ്രങ്ങളിൽ സിംഹങ്ങളുടെ ആകൃതി ഉണ്ടാക്കിവച്ചിരിക്കുന്നതും, ശൃംഗമണി............സുസ്ഥിതേന=മണിമയങ്ങളായ തൂണുകളുടെ മുകളിൽ ഇരിക്കുന്നതും. ഭൂമിഷ്ഠൈഃ അപി ദിവിഷ്ഠൈഃ=ഭൂമിയിൽ ഇരിക്കുന്നവയാണെങ്കിലും ആകാശത്തിലുള്ളവയും. നേദിഷ്ഠൈഃ അപി ദവിഷ്ഠൈഃ=സമീപത്തിൽ ഇരിക്കുന്നവയെങ്കിലും ദൂരത്തിലിരിക്കുന്നവയും. 'അന്തികബാഢയോർന്നേദസാധൌ' എന്നു പാണിനിസൂത്രം. 'ദവീയശ്ച ദവിഷ്ഠം ച സുദൂരേ' എന്നു അമരം. അലങ്കാരം വിരോധാഭാസം. "ആഭാസത്വേ വിരോധസ്യ വിരോധാഭാസ ഇഷ്യതേ" എന്നു (കുവലയാനന്ദം) ലക്ഷണം. സാമാന്യദർശനീയതേന=സാമാന്യേന കാണുവാനുള്ള ഭംഗികൊണ്ടും, സമുജ്ജ്വലതരഭാസാ ച=ജ്വലിക്കുന്നതായ പ്രകാശംകൊണ്ടും, ഊർദ്ധ്വവർത്തിനാം കാഞ്ചനകുംഭം ദ്വിതീയം തരണിസ്ഥം ഇവ ബിഭ്രാണേന=മുകൾഭാഗത്തു ഇരിക്കുന്ന പൊൻതാഴികക്കുടത്തെ രണ്ടാമതൊരു ആദിത്യനെ എന്ന പോലെ ധരിച്ചിരിക്കുന്നതും. ഉപരിഭാഗത്തു ഇരിക്കുന്ന താഴികക്കുടം കണ്ടാൽ ആദിത്യനാണെന്നു തോന്നും എന്നു ഭാവം. പ്രാസാദത്തിൻെറ ആകാശംവരെയുള്ള പൊക്കം ഇവിടെ ധ്വനിതമായി. സമന്താതോ.........സങ്കാശയന്ന

ളും മനോഹരവും ദൃഢവും ചലിക്കാത്തതും ആയ മന്ദാക്ഷത്തോടും ചേൎന്ന കടാക്ഷങ്ങളെക്കൊണ്ടുള്ള നോട്ടത്തോടുകൂടിയവളും, വാങ്മനസാ.............. താംഗിതായാഃ=വാക്കുകൊണ്ടു പറയുന്നതിനും മനസ്സുകൊണ്ടു വിചാരിക്കുന്നതിനും പാടില്ലാത്ത വിധം അവയെ അതിക്രമിച്ചു നില്ക്കുന്ന സൌന്ദൎയ്യസമുദ്രത്തിൽ തിരമാലപോലെ ഇളകിമറിഞ്ഞു ശോഭിക്കുന്നവളും ആയ, സൎവ്വമംഗലായാഃ=ലക്ഷ്മീദേവിയുടെ. സൎവ്വമംഗലാ എന്ന പദത്തിനു ശ്രീപാൎവ്വതി എന്ന അൎത്ഥത്തിലാണു പ്രസിദ്ധി. 'ശൎവ്വാണീ സൎവ്വമംഗലാ' എന്നു അമരവും ഉണ്ട്. 'സൎവ്വാണി മംഗലാന്യസ്യാമിതി സൎവ്വമംഗലാ' എന്നു (എല്ലാ മംഗലങ്ങളോടുംകൂടിയവൾ) വ്യുൽപത്ത്യൎത്ഥം ഗ്രഹിച്ചു പ്രകൃതത്തിൽ ഈ പദത്തിനു ലക്ഷ്മീദേവി എന്നു അൎത്ഥം കല്പിക്കുന്നതു യുക്തമായിരിക്കും. അല്ലെങ്കിൽ സൎവ്വമംഗലായാഃ എന്ന പാഠം അപപാഠമായി തള്ളി അതിന്റെ സ്ഥാനത്തു 'മംഗലദേവതായാഃ' എന്ന പാഠം സ്വീകരിക്കണം. മഹാവിഷ്ണു ശ്രീപാൎവ്വതിയുടെ ഉത്സംഗത്തിൽ കാലുവച്ചു കിടക്കുന്നതായി പ്രസിദ്ധിയില്ല. സൎവ്വമംഗലാപദത്തിനു ലക്ഷ്മീദേവി എന്ന അൎത്ഥത്തിൽ പ്രസിദ്ധിയില്ലെങ്കിലും, വ്യുൽപത്തിസ്വഭാവംകൊണ്ടു അതു ലക്ഷ്മീദേവിക്കും യോജിപ്പിക്കാം. സുമധുരോത്സംഗ............പങ്കജനാ =ഏറ്റവും ഭംഗിയുള്ള മടിയിൽ പൂൎവ്വപാദമുള്ള കാലുകൾ വച്ചിരിക്കുന്നവനും, കോമള.............രശന=മനോഹരമായ ഇടക്കെട്ടിൽ സ്വൎണ്ണത്താമരപ്പൂവു ധരിച്ചിരിക്കുന്നവനും, നിഖില..............നിഷേവിതേന=എല്ലാ ദേവന്മാരും അസുരന്മാരും മുനികളും ഗന്ധൎവ്വന്മാരും യക്ഷന്മാരും സിദ്ധന്മാരും വിദ്യാധരന്മാരും വന്നു സേവിക്കുന്നവനും, മുഖ്യ ..............രൂപേണ=പ്രധാനമായ ചിത്രത്തിൽ വരച്ചിരിക്കുന്നവനും— ചിത്രത്തിൽ എഴുതിയിരിക്കുന്നതാണു ഈ രൂപം എന്നു സാരം. സൎവ്വജഗത്സ്വാമിനാ=ലോകത്തിനെല്ലാം നാഥനും ആയിരിക്കുന്ന, വസുകിശയിനാ=മഹാവിഷ്ണുവിനാലും, പാൎവ്വതീപത്യുജീവാതുനാ ച=പാൎവ്വതിക്കു ജീവിച്ചിരിക്കുന്നതിനുള്ള ഔഷധം ആയിരിക്കുന്നവനാലും—ശിവനാലും എന്നു സാരം. പ്രകാമ..................സന്തതിഭിഃ ച=വൈശ്രവണന്റെ നിധികളുടെ കൂടിയും നിസ്സാരമാക്കിത്തള്ളുന്ന മഹാനിധികളെക്കൊണ്ടും, നീരാജിതം=നീരാജനം ചെയ്യപ്പെട്ടതും, ബാഹു.... ..........കോശാഗാരം=അതിയോഗ്യമായി സ്വൎണ്ണം രത്നം എന്നിവയോടുകൂടിയതും വിസ്താരമുള്ളതുമായ ഭണ്ഡാരപ്പുരയോടുകൂടിയതും, സമന്തത..............ശോഭിതം=ചുറ്റും ഇളകുന്നതായ മണിവിളക്കുകളോടുകൂടിയ വേദികകൾകൊണ്ടു ശോഭിക്കുന്നതും, സുമഹിത ..............ഗന്ധാ

ന്താരണെ=വിശിഷ്ടങ്ങളും മണിമയങ്ങളും ആയ ഘണ്ടാമണികളെക്കൊണ്ടു അലങ്കരിക്കപ്പെട്ട ഗന്ധാന്തരത്തോടുകൂടിയതും—ഗന്ധത്തിൽ മനോഹരമായ ഘണ്ടാമണികൾ കെട്ടിയിരിക്കുന്നതെന്നു സാരം. ഘന.. .... .. ....കകുദേന=ഘനവും ഭംഗിയുള്ളതും തടിച്ചതും മിനുസമുള്ളതും പൊന്തിയതും ആയ കകുദത്തോടുകൂടിയതും—കകുദം—കാളയുടെ ചിഹ്നമായ ഒരു അംഗ(പൂഞ്ഞ്)ത്തിന്റെ പേർ—'കകുദൽ കകുദം ഗ്രീവാപൃഷ്ഠം' എന്ന് വിശ്വം. കോരകിത.വിശാരണ=നിലാവുപോലെ വെളുപ്പുനിറമുള്ളതും, പാദമ.........ദ്വേഷാന=ശിവനെ നേരെ നോക്കിയിരിക്കുന്നവനും, സ്ഫടിക.................സ്ഫുരണേ=സ്ഫടികംകൊണ്ടു ഉണ്ടാക്കിയ പുരയിൽ സ്ഥിതിചെയ്യുന്നവനും ആയ, കകുദ്മതാം സാർവ്വഭൌമേന=വൃഷഭരാജാവിനാൽ—ആകൃതിവലിപ്പത്തോടുകൂടിയ കാളയാൽ എന്നർത്ഥം, സംഭൂഷിതം=അലങ്കരിക്കപ്പെട്ടതും, അനല്പ ...........ദാമം=വലിയ ശില്പവേലകളോടുകൂടിയ കുത്തുവിളക്കു മുതലായ ഓരോ ഉപകരണങ്ങളെക്കൊണ്ട് മനോഹരവും, അമല... ........ജലം=നിർമ്മലമായ വെള്ളത്തോടുകൂടിയ വിശിഷ്ടമായ കുളംകൊണ്ടു ശോഭിക്കുന്നതും. നാളിനാവ എന്നു തുടങ്ങി ലയാദനേ എന്നുവരെ ചമ്പകശാഖിയുടെ വിശേഷണം. നാളിനാവ.... ...........വേദികേന=പുതിയ പവിഴക്കല്ലുകൊണ്ടു ശോഭിക്കുന്ന തറയോടുകൂടിയതും, സർവ്വർത്തു ...........സുമനോ=എല്ലാ ഋതുക്കളിലും പുഷ്പങ്ങൾ ഉണ്ടായി ശോഭിക്കുന്നതും, സൌരഭ്യ............കോരകേണ=സൌരഭ്യവും തണുപ്പുമുള്ള നിഴലോടുകൂടിയ സ്ഥലംകൊണ്ടു മനോഹരവും, സകലജനവന്ദിതേന=എല്ലാവരും വന്ദിക്കുന്നതും, സന്തത............ മൌലിനാ=എല്ലായ്പ്പോഴും ശ്രീപാദമേശ്വരന്റെ സാന്നിധ്യത്തോടുകൂടിയതും, ദുർവ്വാര...............ലയാദനേ=തടുക്കുവാൻ പാടില്ലാത്ത പാപങ്ങളെയെല്ലാം ഇളക്കി നശിപ്പിക്കുന്നതിൽ സാമർത്ഥ്യത്തോടുകൂടിയതും ആയ, ചമ്പകശാഖിനാ = ചമ്പകവൃക്ഷത്താൽ, വിരാജമാനം = ശോഭിക്കുന്നതും, അവിരളകുസുമ ...............തല്ലജം=ധാരാളമായി പൂക്കളും തളിരുകളും ശോഭിക്കുന്നവയും നാനാതരത്തിൽ വിശിഷ്ടങ്ങളുമായ വൃക്ഷങ്ങളോടുകൂടിയതും, ഉദഞ്ചൽ ...............പരീതം=ചുറ്റുംകൂടി ആകാശത്തിൽ ചെന്നു ഉരുമ്മുന്നതും ചതുരശ്രാകാരവുമായ പൊന്മതിലുകൊണ്ടു ചുറ്റപ്പെട്ടതും. ചതുരശ്രം=നാലു കോണോടുകൂടിയത്. ചുറ്റും വലിയ മതിലു കെട്ടിയിരിക്കുന്നത് എന്നു സാരം. വിമലമണി ...............പിഞ്ഛരിതാഭ്യാം = നിർമ്മലമായ രത്നസമൂഹങ്ങളുടെ ശോഭാസമൂഹംകൊണ്ടു

മണ്ഡനിറത്തോടുകൂടിയവയും—മഞ്ഞയും ചുവപ്പും കൂടിയ നിറം(ഗോരോചനനിറം)പിഞ്ജരം—പിഞ്ജരം ഇതിൽ ഉള്ളതു പിഞ്ജരിതം, പ്രാചീന...............പ്രതിഷ്ഠിതാഭ്യാം=കിഴക്കും പടിഞ്ഞാറുമുള്ള മതിലുകളുടെ നടുവിൽ പ്രതിഷ്ഠിച്ചിരിക്കുന്നവയും, കിഴക്കെ മതിലിന്റെ നടുവിൽ ഒന്നു, പടിഞ്ഞാറെ മതിലിന്റെ നടുവിൽ ഒന്നു എന്നു സാരം. അത്യുന്നതത്രിഭൂമാഢ്യാം=ഏറ്റവും ഉയൎന്ന മൂന്നു നിലകളോടുകൂടിയവയും ആയ, മണിഗോപുരാഭ്യാം=മണിഗോപുരങ്ങളെക്കൊണ്ടു്, വിഭ്രാജമാനം=ശോഭിക്കുന്നതും, പ്രകട.............സുവയാ=സ്പഷ്ടമായും ഭയങ്കരമായും ഉള്ള അട്ടഹാസംകൊണ്ടു് ദിങ്മുഖങ്ങൾ എല്ലാം മുഴക്കുന്നവളും, പരിരക്ഷണാൎത്ഥം=രക്ഷയ്ക്കുവേണ്ടി, പാശ്ചാത്യമഹാഗോപുര അധിഷ്ഠിതയാ=പടിഞ്ഞാറെ ഗോപുരത്തിങ്കൽ ഇരിക്കുന്നവളും, കരാള ..........കേള്യാ=ഭയത്തെ ജനിപ്പിക്കുന്ന വിഗ്രഹത്തോടുകൂടിയ വേതാളങ്ങളോടുകൂടി കളിക്കുന്നവളും ആയ, ഭദ്രകാള്യാ=ഭദ്രകാളിയാൽ, ഭയാനകം=ഭയത്തെ ജനിപ്പിക്കുന്നതും, ഭുവനമംഗലം=ലോകത്തിനു മംഗലമായിരിക്കുന്നതുമായ. തൽപുണ്യക്ഷേത്രം എന്നുപറയുന്ന ഭാഗത്താൽ പുണ്യക്ഷേത്രത്തിന്റെ വിശേഷണം. ഈ ദീൎഘമായ ഗദ്യത്തിൽ അമ്പലം, അതിനകത്തുള്ള ഉപഗ്രഹങ്ങൾ, ഓരോ വിശേഷവസ്തുക്കൾ, ദേവപ്രതിഷ്ഠകൾ മുതലായവയെയെല്ലാം പ്രൌഢമായ ശൈലിയിൽ കവി വൎണ്ണിച്ചിരിക്കുന്നു.

ശ്രീമന്മാൎത്താണ്ഡവംശാഭരണമണി തദാ
സാധു സഞ്ചിന്ത്യ ബുദ്ധ്യാ
സാമാന്യാതീതഭാഗ്യോദയസുമഹിതമാം-
ധാമ തൽ സോമമൌലേഃ
ആമോദി രക്ഷണാൎത്ഥം പരിചിതനൊടു കൊടു-
ത്തു ജഗന്മംഗലാഢ്യഃ
ശ്രീമച്ചെല്ലൂരഭൂമീസുരവരപരിഷത്-
ഭ്യോ മിളൽകീൎത്തിശുഭ്രാം. ൧൦൭

തദാ=അപ്പോൾ—ക്ഷേത്രത്തിന്റെ പണി പ്രതിഷ്ഠ മുതലായവയെല്ലാം നിവൃത്തിച്ചതിന്മേൽ ഒരു ദിവസം ശ്രീമ..............മണി=

സ്വൎവ്വംശത്തിന്നു ഭൂഷണമായിരിക്കുന്ന ശേര:സാമന്തരാജാവു, ബുദ്ധ്യാ സാധു സഞ്ചിന്ത്യ=ബുദ്ധികൊണ്ടു വഴിപോലെ ആലോചിച്ചിട്ടു, സോമശേഖരേ:=ശിവന്റെ, സാമാന്യ .. ..........ഹിതമാം തൽ ധാമ=അസാധാരണമായ *ഐശ്വൎയ്യത്തിന്റെ ഉദയംകൊണ്ടു വിശിഷ്ടമായിരിക്കുന്ന ആ ധാമം-ക്ഷേത്രത്തെ, ആരാമാദീ=സന്താനങ്ങളോടുകൂടിയും, കിമൽ .... ..........ഭൂമാ=നിൎമ്മലമായ ഭൂമിയുടെ ആധിക്യത്തോടുകൂടിയും, രക്ഷണാൎത്ഥം പരിചിനോതു=അതിനെ രക്ഷിക്കുന്നതിനുവേണ്ടി വഴിപോലെ, ജഗന്മംഗലാത്മാ=ലോകത്തിൽ മംഗലശീലനായ, ശ്രീമച്ചെല്ലൂര ...........പരിഷൽഭ്യഃ=ചെല്ലൂർഗ്രാമത്തെ ബ്രാഹ്മണയോഗങ്ങൾക്കായിട്ടു കൊടുത്തു. രാജാവു ക്ഷേത്രം രക്ഷിക്കുന്നതിനായി ബ്രാഹ്മണൎക്കു വിട്ടുകൊടുത്തു എന്നു സാരം.

ശുദ്ധാധികാരമഥതാമഥ പഞ്ച പഞ്ച
വ്യസ്താനി വിംശതികലാനി മഹീസുരാണാം
ക്ളൃപ്താനി ശാംഭവമഹാഭവനസ്യ ഗുപ്ത്യൈ
പൃഥ്വീഭുജാ പ്രതിദിശം പ്രഥമാനധാമ്നാ. ൧൦൨

അഥ=അനന്തരം, പ്രതിദിശം=ദിക്കുതോറും, പ്രഥമാനധാമ്നാ പൃഥ്വീഭുജാ=പരന്നിരിക്കുന്ന തേജസ്സോടുകൂടിയ രാജാവിനാൽ. ക്ഷേത്രം പണിചെയ്യിച്ചു അവിടെ പ്രതിഷ്ഠ നടത്തിയതോടുകൂടി രാജാവിന്റെ വൈഭവത്തെക്കുറിച്ചുള്ള കീൎത്തി എല്ലാ പ്രദേശത്തും പരന്നു എന്നു സാരം. ശാംഭവ.........ഗുപ്ത്യൈ=പ്രസ്തുതമായ ശിവക്ഷേത്രത്തിന്റെ രക്ഷയ്ക്കായിക്കൊണ്ടു, ശുദ്ധാധികാരമഥതാം=വിശുദ്ധമായിരിക്കുന്ന അധികാരംകൊണ്ടു മഹാന്മാരായ-പെരുഞ്ചെല്ലൂർഗ്രാമത്തിന്റെ രക്ഷയ്ക്കും ശിക്ഷയ്ക്കും മറ്റുമുള്ള അധികാരങ്ങൾ മുൻപെതന്നെ ബ്രാഹ്മണൎക്കു ഉണ്ടായിരുന്നു എന്നു ഈ ഭാഗത്തിൽനിന്നു ഗ്രഹിക്കണം. ഇവിടെ അധികാരപദത്തിനു ബ്രാഹ്മണരുടെ കൎമ്മാധികാരം എന്ന അൎത്ഥവും ഗ്രഹിക്കാം. മഹീസുരാണാം=ബ്രാഹ്മണരുടെ, പഞ്ചപഞ്ച വ്യസ്താനി വിംശതികലാനി=അഞ്ചഞ്ചായിട്ടു വേറതിരിച്ചിട്ടുള്ള ഇരുപതു ഗൃഹങ്ങൾ, ക്ളൃപ്താനി=ഏൎപ്പെടുത്തപ്പെട്ടു.

ഭോഗേണെല്ലാം ഭൂസുരാണാം ദിനമനു ഭജതാം
    ഭസ്മലേപോജ്ജ്വലാനാം
ജാനുദ്വന്ദ്വേ ച ഫാലേ ചടുലഗളധൃതാം
    സൎവ്വകാലപ്രണാമാൽ
താനേ വാരാതതെന്തൊന്നഭിമതമവരെ-
    ന്നേ വരുത്താതതാരോ
നൃണാം പ്രാൎത്ഥിച്ചു വിശ്വേശനോടു ജയതി ചെ-
    ല്ലൂരനാഥപ്രഭാവം. ൧൦൯

ഭോഗേണെല്ലാം=ഭോഗങ്ങളുള്ളവരും-യോഗ്യന്മാരും, ദിനമനു=ദിവസംതോറും, ഭജതാം=ഭജിക്കുന്നവരും, ഭസ്മ............ജ്ജ്വലാനാം=ശരീരത്തിൽ ധരിച്ചിരിക്കുന്ന ഭസ്മംകൊണ്ടു ശോഭിക്കുന്നവരും, സൎവ്വകാലപ്രണാമാൽ=എല്ലാ സമയത്തും നമസ്കരിക്കുന്നതുകൊണ്ടു, ജാനുദ്വന്ദ്വ... ...........ധൃതാം=കാൽമുട്ടുകളിലും നെററിയിലും നമസ്കാരമുദ്രയുള്ളവരും ആയ, ഭൂസുരാണാം=ബ്രാഹ്മണരുടെ, താനേവാരാത..................നഭിമതം=തനിയെ വരാത്തതായ അനുഗ്രഹം എന്തൊന്നുള്ളൂ. എല്ലാ അഭീഷ്ടങ്ങളും നിഷ്പ്രയാസം ലഭിക്കും എന്നു സാരം. അവർ വിശ്വേശനോടു പ്രാൎത്ഥിച്ചാലോ നൃണാം എന്തെ വരുത്താത്തതു്. അവർ=ഈശ്വരനോടു പ്രാൎത്ഥിച്ചു ജനങ്ങളുടെ എന്തിഷ്ടവും വരുത്തും. ചെല്ലൂരനാഥപ്രഭാവം ജയതി=ചെല്ലൂർനാഥന്റെ വൈഭവം ജയിക്കുന്നു.

മേളം കോലം ദിവാനായകശശികലശാ-
    സ്സാദരം കൈതൊഴുന്നു
മേലേമേലേ മഹാരാജനെ വടിവിൽ നിബ-
    ദ്ധായുധം ക്ഷത്രിയാസ്തേ
കാലംപോത്തന്ത്യവൎണ്ണങ്ങളുമണിതിരമു-
    ച്ചോഷ്ണീഷം വച്ചു വന്ദി-
ച്ചാലംബന്തേ പദാന്തേ ജഗതി ജയതി ചെ-
    ല്ലൂരനാഥപ്രഭാവം ൧൧൦

മനസ്സിൽ ആഗ്രഹിക്കുന്ന, അതതു സമസ്തം=അതാതു കാൎയ്യങ്ങൾ എല്ലാം, നമസ്കാരമാത്രേണതന്നെ സാധിക്കുന്നു=നമസ്കാരംകൊണ്ടുമാത്രം സാധിക്കുന്നു. ജനങ്ങൾ ഭക്തിയോടുകൂടി എവിടെയിരുന്നും നമസ്കരിച്ചാൽ മതി അവരുടെ അഭീഷ്ടം സാധിക്കുന്നു എന്നു സാരം. ജഗതി=ലോകത്തിങ്കൽ, ചെല്ലൂരനാഥപ്രഭാവം = ചെല്ലൂർനാഥന്റെ പ്രഭാവം ജയിക്കുന്നു.

സാനന്ദം തൃക്കണികാഴ്ചയുമുഷസി തുലോ-
മുജ്ജ്വലാതിപ്രസന്നം
നാനാകല്പാഞ്ചിതം വൈകിനപൊഴുതിലൊരാ-
ഭോഗവും പ്രാഭവാഢ്യം
വാനോർപാളീനിഷേവാകലവിധുമധികാ-
ശ്ചര്യമാൎന്നന്തിനേരം
ചേണാർ ദീപങ്ങൾ വാദ്യധ്വനികൾ ജയതി ചെ-
ല്ലൂരനാഥപ്രഭാവം. ൧൧൨

സാനന്ദം ഉഷസി തൃക്കണികാഴ്ചയും=സന്തോഷത്തോടുകൂടി പ്രഭാതത്തിലുള്ള കണികാഴ്ചയും, വൈകിന പൊഴുതിൽ = വൈകുന്നേരം, തുലോം=ഏറ്റവും, ഉജ്ജ്വലാതിപ്രസന്നം=ഏറ്റവും ശോഭിക്കുന്നതും പ്രസാദത്തോടുകൂടിയതും, നാനാ ......... ഞ്ചിതം=പലതരം ആഭരണങ്ങൾ അണിഞ്ഞിരിക്കുന്നതും, പ്രാഭവാഢ്യം=പ്രഭാവത്തോടുകൂടിയതും ആയ, ആഭോഗവും = മാഹാത്മ്യത്തികവും, വാനോർ.........കലവിധും=ദേവസമൂഹങ്ങൾ വന്നു സേവിക്കുന്ന കളിയും, അന്തിനേരം=സന്ധ്യക്കു, അധികാശ്ചര്യമാൎന്ന=ഏറ്റവും അത്ഭുതകരമായി, ചേണാർ ദീപങ്ങൾ വാദ്യധ്വനികൾ=ഭംഗിയേറിയ വിളക്കുകൾ, വാദ്യഘോഷങ്ങൾ എന്നിവയെല്ലാം ജയിക്കുന്നു. ചെല്ലൂർനാഥന്റെ പ്രഭാവം ജയിക്കുന്നു.

എന്നീവണ്ണം തദാനീമഖിലവസുമതീ-
ചക്രസംരക്ഷണാൎത്ഥം
ധന്യശ്രീനീലകണ്ഠാലയമതു നിഖിലലോ-
കാഭീഷ്ടലക്ഷ്മീനിധാനം

ചിതം—കൃതാൎത്ഥത, അഹോ—ആശ്ചൎയ്യം; ക്ഷേത്രസംബന്ധിച്ച ഇത്രയും അധികം നല്ല കാൎയ്യങ്ങൾ ചെയ്തിട്ടും രാജാവിന്റെ മനസ്സിൽ പൂൎണ്ണമായ തൃപ്തി ഉണ്ടാകാതിരുന്നതു ആശ്ചൎയ്യം എന്നു അഹോ എന്ന പദത്തിന്റെ ഭാവം. ഇതിന് ഇന്ന് മാൎഗ്ഗാൽ എന്തുപോൽ കാരണം എന്ന് ഓൎത്തു ഉടൻ സമ്മീലിതാക്ഷനായി ധ്യാനിച്ചിരിക്കെ=സന്താനക്ഷയരാജാവിന്റെ ഇന്നു എന്താണു കാരണം എന്നു വിചാരിച്ചു കണ്ണു നന്നായി അടച്ചു ധ്യാനിച്ചിരുന്നപ്പോൾ, കപാലീ സവിധം ഉപഗതഃ=ശ്രീപാൎവ്വതീശ്വരൻ അടുത്തു വന്നിട്ടു, തം=അവനോടു, രാജാവിനോടു, ഇപ്രകാരം പറഞ്ഞു. തനിക്കു കൃതാൎത്ഥത പൂൎണ്ണമായി വരാതിരുന്നതിന്റെ കാരണത്തെപ്പറ്റി രാജാവു കണ്ണടച്ചു ധ്യാനിച്ചുകൊണ്ടിരുന്നപ്പോൾ അടുത്തു ശ്രീപാൎവ്വതീശ്വരനെ കാണുകയും ഭഗവാൻ ഇപ്രകാരം പറയുകയും ചെയ്തു എന്നു സാരം.

"ഇപ്പാർമേൽ വാഴ്ക നീണാൾ നൃപതിലക! ഭവാൻ
നീയൊഴിഞ്ഞാരുമൊന്നാ-
ലപ്പാ! മൽഭക്തിപാരാവാരനിധിമറുകര ക-
ണ്ടീല മററിത്രിലോക്യാം
സ്വല്പം വേണ്ടാ വിഷാദം തവ ശുഭചരിതം-
കൊണ്ടു പണ്ടുള്ളതിൽക്കാ-
ളപ്പാ നൂറെട്ടിരട്ടിച്ചിതു മമ മനകാ-
മ്പിന്നു വാത്സല്യഭാരം. ൧൧൭

ഹേ നൃപതിലക!=അല്ലയോ രാജശ്രേഷ്ഠ, ഭവാൻ=അങ്ങ്, നീണാൾ=വളരെക്കാലം, ഇപ്പാർമേൽ=ഈ ഭൂമിയിൽ, വാഴ്ക=വാണാലും. അങ്ങേക്കു ദീൎഘായുസ്സു ഭവിക്കട്ടെ എന്നു സാരം. അപ്പാ=ആശ്ചൎയ്യദ്യോതകം, നീയൊഴിഞ്ഞു=നീയല്ലാതെ, മറ്റ് ആരും=വേറെ ഒരാളും, ഇത്രിലോക്യാം=മൂന്നു ലോകത്തിലും, മൽഭക്തി......കണ്ടീല=എന്നോടുള്ള ഭക്തിയാകുന്ന കടലിന്റെ അക്കരെ കണ്ടിട്ടില്ല. എന്നോടുള്ള ഭക്തി സമുദ്രംപോലെ 'കരകാണാൻ പാടില്ലാത്ത ഒന്നാണ്'. എന്നാൽ അതിന്റെ മറുകര നീ കണ്ടു. എന്നോടു നിനക്കെന്നപോലെ പൂൎണ്ണമായ ഭക്തി മററാൎക്കും ഇല്ലെന്നു സാരം. സ്വല്പം വിഷാദംവേണ്ടാ=നീ അല്പവും വിഷാദിക്കരുത്, അപ്പാ=വാത്സല്യദ്യോതകമായ പദം, തവ

ജാവിധിം കല്പിച്ചു=പൂജയ്ക്കു വേണ്ട കാൎയ്യങ്ങൾ ചെയ്തു, കാൎയ്യപാദാനാം ദ്വിജാനാം സമാസം=കാൎയ്യപാൎശ്വാത്രക്കാരായ ബ്രാഹ്മണരുടെ യോഗത്തിനായിക്കൊണ്ടു, ദാനം=കൊടുത്താലും.

തൃപ്രയാർക്ഷേത്രത്തിൽനിന്നു രണ്ടൊന്നരനാഴിക കിഴക്ക കാഞ്ഞിരക്കോട്ട എന്ന ഒരു സ്ഥലം ഉണ്ട്. കാരസ്കരൻ എന്നു പേരായ ഒരു അസുരൻ താമസിച്ചിരുന്ന കാടാകകൊണ്ട് അതിന് ഈ പേരുണ്ടായി. അവിടെ ആദിത്യൻ ശിവന്റെ ഒരു ബിംബം പ്രതിഷ്ഠിച്ചിട്ടുണ്ട്. ആ സ്ഥലത്തു ക്ഷേത്രം ഉണ്ടാക്കി പൂജാവിധികൾ ഏൎപ്പെടുത്തി ക്ഷേത്രം ബ്രാഹ്മണൎക്ക കൊടുക്കണം എന്നു ശിവന്റെ ഉപദേശം.

പരിചിനൊടഥ നിന്നാലധിതം കണ്ടു കാര-
സ്കരവനഗതമിമ്മാം വിപ്രകന്യാസ്സുധന്യാഃ
ചരണയുവി നമന്ത്യസ്സാധയിഷ്യന്ത്യഭീഷ്ടം
നരവര! തെളിയും തേ ചിത്തമെന്നാൽ കൃതാൎത്ഥം" ൧൧൮

നരവര=അല്ലയോ രാജാവേ, അഥ=കാഞ്ഞിരക്കോട്ട ഞാൻ പറഞ്ഞതനുസരിച്ചുള്ള പ്രവൃത്തികൾ എല്ലാം ചെയ്തശേഷം, സുധന്യാഃ വിപ്രകന്യാഃ=ഏററവും ശ്രേഷ്ഠകളായ ബ്രാഹ്മണകന്യകമാർ. കന്യാ=വിവാഹം ചെയ്യാത്ത സ്ത്രീ. കാരസ്കരവനാഗതം പരിചിനൊട്ട നിന്നാൽ ഏധിതം ഇമാം കണ്ടു=കാഞ്ഞിരക്കോട്ട സ്ഥിതിചെയ്യുന്നവനും വഴിപോലെ നീ ചെയ്തിരിക്കുന്ന സല്ക്കൎമ്മങ്ങൾകൊണ്ടു ചൈതന്യം ഏറിയവനും ആയ ഈ എന്നെ-അവിടെയിരിക്കുന്നതും ചെല്ലൂർക്ഷേത്രത്തിലെ നാഥനായ ഞാൻതന്നെ എന്നു ഈ എന്ന പദത്തിന്റെ ധ്വനി-കണ്ടു ദൎശനം ചെയ്തു, ചരണയുവി=കാലുകളിൽ, നമന്ത്യഃ=നമസ്കരിച്ചു വന്ദിക്കുന്നവരായിട്ട, അഭീഷ്ടം സാധയിഷ്യന്തി=ആഗ്രഹം സാധിക്കും. ബ്രാഹ്മണകന്യകകൾ അവിടെ വന്നു എന്നെ തൊഴുതു വന്ദിച്ചാൽ മതി അവരുടെ ആഗ്രഹമെല്ലാം സാധിക്കും എന്നു സാരം. എന്നാൽ=ഇപ്രകാരം എല്ലാം ചെയ്താൽ, തേ ചിത്തം=അങ്ങയുടെ മനസ്സ്, കൃതാൎത്ഥം=കാൎയ്യം സാധിച്ചതായിട്ട, തെളിയും=പ്രസന്നമാകും.

ഇത്ഥം ചൊല്ലിത്തദാനീം പെരിയ കരുണയാ
തൃക്കരംകൊണ്ടു മെല്ലെ-
ന്നൃപനോമം തലോടിത്തെളിവോടു ജഗദീ-
ശൻ മറഞ്ഞോരു നേരം
പൃഥ്വീമംഗല്യമല്ലാർതൊടുകുറി ശതസോ-
മോയമുന്മീല്യ നേത്രം
ഭക്ത്യാ കൈകൂപ്പി നേരെ സമുദിതരുചി സം-
പ്രാപ കിമ്പാകരാവം. ൧൧൯

ജഗദീശൻ=ശിവൻ, തദാനീം ഇത്ഥം ചൊല്ലി=അപ്പോൾ ഇപ്രകാരം പറഞ്ഞു, പെരിയ കരുണയാ=അധികം ദയയോടുകൂടി, തൃക്കരം.........തെളിവോടു മറഞ്ഞോരുനേരം=തൃക്കൈകൊണ്ടു പതുക്കെ രാജാവിനെ തലോടി സന്തോഷത്തോടുകൂടി(പ്രസന്നനായി)മറഞ്ഞസമയത്തു. ശിവൻ ഇപ്രകാരം രാജാവിനോടു പറഞ്ഞു അന്തർദ്ധാനം ചെയ്തപ്പോൾ, പൃഥ്വീ.........തൊടുകുറി അയം ശതസോമഃ=ലോകത്തിന്റെ തിലകമായിരിക്കുന്ന ഈ ശതസോമൻ, നേത്രം ഉന്മീല്യ=കണ്ണു തുറന്നിട്ടു, ഭക്ത്യാ കൈ കൂപ്പി=ഭക്തിയോടുകൂടി ശിവനെ തൊഴുതിട്ട്, സമുദിതരുചി=ഏററവും ശോഭയോടുകൂടി, നേരെ കിമ്പാകരാവം=കാതിലെകൊട്ടിൽ, സമ്പ്രാപ=പ്രാപിച്ചു-ചെന്നു.

ഭുവനമഹിതമായ് ചമച്ചു രാജാ
ശിവഭവനം തദനന്തഭൂതിപൂർണ്ണം
ഭവഭിഷജമശേഷരോഗവന്ധ്യാ-
ഭവഹനം പ്രണനാമ ദേവദേവം. ൧൨൦

രാജാ=രാജാവായ ശതസോമൻ, തൽശിവഭവനം=ആ ശിവക്ഷേത്രത്തെ, ഭുവന.........ചമച്ചു=ലോകത്തിൽ മഹിതമാകത്തക്കവണ്ണം, മഹിതം=പൂജിക്കപ്പെട്ടതു. എല്ലാജനങ്ങളും വന്നു ഭക്ത്യാദികൾകൊണ്ടു ആരാധിക്കപ്പെടേണ്ടവിധം നിർമ്മിച്ചു. അനന്തഭൂതിപൂർണ്ണം=അവസാനമില്ലാത്ത ഐശ്വര്യംകൊണ്ടു നിറച്ചു, ധനസമൃദ്ധിയുള്ളതാക്കിത്തീർത്തു. ഭവഭിഷജം=സംസാരരോഗത്തെ നശിപ്പിക്കുന്നവനായും, അ

